# ക്രൈസ്തവ കാഹളം

ജൂൺ 2014









ഹരിത
കലാലയം

## മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷ സംഘം

സഭയുടെ നവീകരണത്തിനും
സുവിശേഷ പ്രഘോഷണത്തിനും

# ക്രൈസ്തവ കാഹളം

## ഇതളുകളിൽ

ജൂൺ
2014
വാല്യം. 75 ലക്കം 6



**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ
**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്
**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള
**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്
9447715695
**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ
**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗിവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്
**കവർ & ലേഔട്ട്**
www.fingraph.in
**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം
**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4




# ദൈവരാജ്യം വളരട്ടെ...
# കൂടാരങ്ങൾ തകരട്ടെ...

ഉയിർപ്പുകാലം പിന്നിട്ട് പെന്തക്കുസ്താ കാലത്തിലേക്കു പ്രവേശിക്കുകയാണ്. ആഗോളസഭയിലാകമാനം പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ നേതൃത്വത്തിൽ പുതിയൊരു പെന്തക്കുസ്താ അനുഭവത്തിലേക്കുള്ള നവീകരണത്തിന്റെ ശുശ്രൂഷകൾ തുടരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയും സുവിശേഷസംഘത്തിന്റെ രൂപീകരണത്തോടുകൂടി ലക്ഷ്യം വയ്ക്കുന്നത് പെന്തക്കുസ്താ അനുഭവം തന്നെയാണ്. കർത്താവ് ശിഷ്യൻമാരെ അയക്കുമ്പോൾ അവരെ ഓർമ്മിപ്പിക്കുന്ന കാര്യം ഉന്നതത്തിൽ നിന്നും ശക്തി ധരിക്കുന്നതു വരെ നിങ്ങൾ ജറുസലേം നഗരം വിട്ടുപോകരുത് എന്നുള്ളതാണ്. അവരോടുള്ള കൽപ്പന ജറുസലേം മുതൽ ലോകാതിർത്തികൾ വരേയും അവനു സാക്ഷികളായി പോകണം എന്നുള്ളതാണ്. എന്നാൽ അത് കേവലം ശിഷ്യൻമാർ ചെയ്യുന്ന വ്യക്തിപരമായ പ്രവൃത്തിയല്ല. അത് ദൈവിക പ്രവർത്തിയാണ്. അത് സഭയുടെ ശുശ്രൂഷയാണ്. ദൈവം കൽപ്പിച്ചു നൽകിയ ദൗത്യമാണത്. മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘത്തിന്റെ ആരംഭവും രൂപീകരണവും ഈ കാലഘട്ടത്തിൽ സഭയിൽ നിർവ്വഹിക്കപ്പെടാനുള്ള ദൈവിക പദ്ധതിയുടെ ആവിഷ്കാരമാണ്. അതിനാൽ തന്നെ സഭയൊന്നാകെ നടത്തുന്ന സഭയുടെ ശുശ്രൂഷയാണത്. ഒറ്റപ്പെട്ടു നടത്തുന്ന ശുശ്രൂഷകൾ ധാരാളമുണ്ട്. അതിനെയൊന്നും നാം നിരാകരിക്കുന്നില്ല. പക്ഷേ നമ്മുടെ സഭയിൽ പ്രഥമ പരിഗണന ലഭിക്കേണ്ടതും നമ്മുടെ എല്ലാ ഇടവകകളിലേക്കും കുടുംബങ്ങളിലേക്കും എത്തിച്ചേരേണ്ട ഒരു ആദ്ധ്യാത്മിക ശുശ്രൂഷയാണത്. കത്തോലിക്കാ സഭയിൽ ആരംഭിച്ച് പിന്നീട് കത്തോലിക്കാ വിശ്വാസത്തിനെതിരായി പ്രവർത്തിക്കുന്ന ധ്യാനശുശ്രൂഷകളും കൂടാരങ്ങളും ''റവറന്റ്'', ''ബ്രദർ'' എന്നീ പേരുകളിൽ വരുന്ന പുതിയ അവതാരങ്ങളും ഉന്നതങ്ങളിൽ നിന്നും ശക്തി ധരിച്ചിട്ടില്ലാത്തവരുടെ കൂട്ടങ്ങളാണ്. അതിനാലാണ് സഭയൊന്നാകെ ആരംഭിക്കുന്ന പ്രസ്ഥാനങ്ങൾക്കും മുന്നേറ്റങ്ങൾക്കും നാം വഴി തുറന്നുകൊടുക്കണമെന്നു പറയുന്നത്. അഭിവന്ദ്യ പിതാക്കൻമാർ പരിശുദ്ധ സുന്നഹദോസിൽ പ്രാർത്ഥിച്ചെടുക്കുന്ന തീരുമാനങ്ങൾ ദൈവാത്മാവിനാൽ പ്രചോദിതമാണ്. വളരേണ്ടത് ദൈവരാജ്യമാണ്, കൂടാരങ്ങളല്ല.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# സ്വയം നവീകരിച്ച് സഭയെ വിശുദ്ധീകരിക്കുവാൻ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ സഭാതല അസംബ്ലിയുടെ ചിന്താവിഷയം 'സുവിശേഷകയായ മലങ്കര കത്തോലിക്കാ സഭ' എന്നതായിരുന്നു. സഭയുടെ വിശ്വാസത്തിലും ആരാധനാക്രമത്തിലും പാരമ്പര്യങ്ങളിലും അനുഷ്ഠാനങ്ങളിലും ഊന്നൽ നൽകി സഭയുടെ എല്ലാ തലങ്ങളിലും ഒരു നവീകരണത്തിന് തുടക്കം കുറിക്കണമെന്ന് അസംബ്ലി തീവ്രമായി ആഗ്രഹിക്കുകയും അതിനായിട്ടുള്ള പരിശ്രമങ്ങൾ ആരംഭിക്കുകയും ചെയ്തു. അസംബ്ലിയുടെ സുപ്രധാനമായ തീരുമാനങ്ങളിൽ ഒന്നായിരുന്നു മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘത്തിന്റെ രൂപീകരണം. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മിക നവീകരണം, സുവിശേഷ പ്രഘോഷണം, പുനരൈക്യ ശുശ്രൂഷകൾ മുതലായവ ഫലപ്രദമായി നിർവ്വഹിക്കുന്നതിനാണ് ഈ സംഘം.

ജറുസലേമിൽ തുടങ്ങി ലോകാതിർത്തികൾ വരേയും യേശുവിന്റെ സുവിശേഷം എത്തിച്ചേരുക എന്നത് ദൈവിക പദ്ധതിയുടെ ഭാഗവും കർത്താവിന്റെ കൽപ്പനയുമാണ്. കർത്താവിന് സാക്ഷികളായിരിക്കുക എന്നതാണ് ശിഷ്യൻമാർക്ക് ഇവിടെ നൽകപ്പെടുന്ന കൽപ്പന. സ്വന്തമായി ക്രിസ്താനുഭവത്തിൽ വളരുകയും ആഴപ്പെടുകയും ചെയ്യാതെ ആർക്കും സുവിശേഷത്തിന് സാക്ഷികളായിരിക്കുവാൻ സാധ്യമല്ല. ഈ തിരിച്ചറിവിലാണ് സഭ സുവിശേഷസംഘത്തിന് രൂപം കൊടുത്തത്. ക്രിസ്തുവിൽ വളരാനും അനുഭവവേദ്യമായ വിശ്വാസജീവിതം ആർജ്ജിക്കുവാനും നമ്മെ ശക്തിപ്പെടുത്തുന്ന ആദ്ധ്യാത്മിക സമ്പത്ത് നമ്മുടെ സഭയ്ക്കുണ്ട്. അതിനാൽ ആ സ്രോതസ്സുകളിലേക്ക് തിരികെ പോവുകയെന്ന വലിയ ദൗത്യമാണ് സുവിശേഷസംഘം അതിന്റെ പരിശീലനത്തിലെ ആദ്യപടിയായി എടുത്തത്. വിശുദ്ധ കൂദാശകൾ, യാമപ്രാർത്ഥനകൾ, വേദവചന വായനയും ധ്യാനവും, പരിശുദ്ധമായ നോമ്പാനുഷ്ഠാനങ്ങൾ തുടങ്ങി നമുക്കു ലഭ്യമായ ആത്മീയ നവീകരണ സാധ്യതകൾ പരമാവധി വ്യക്തിപരമായ നമ്മുടെ ജീവിതവിശുദ്ധീകരണത്തിനായി പ്രയോജനപ്പെടുത്തുക വഴിയായി ഈ കാലഘട്ടത്തിൽ സുവിശേഷത്തിന്റെ നല്ല സാക്ഷികളായിത്തീരുവാൻ നമുക്കു സാധിക്കും. നിരന്തരം നിലനിൽക്കുന്ന ഒരു ആദ്ധ്യാത്മിക ജീവിതശൈലിയെന്ന നിലയിൽ കൂടിയാണ് നമ്മുടെ പൂർവ്വീകരിലൂടെ നമുക്കു കൈമാറ്റം ചെയ്യപ്പെട്ടു കിട്ടിയ ഈ ആദ്ധ്യാത്മികസമ്പത്തിനെ നാം വിനിയോഗിക്കുന്നത്.

ഇപ്രകാരം സ്വയം നവീകരിച്ച ഒരു സംഘം ശുശ്രൂഷകർ കർത്താവിന്റെ വയലിലേക്കിറങ്ങുമ്പോൾ സഭ അതുവഴിയായി കൂടുതൽ നവീകരിക്കപ്പെട്ടതും വിശുദ്ധീകരിക്കപ്പെട്ടതുമാകുന്നു.

ഇപ്രകാരം ചെറുസംഘങ്ങളായി പ്രാധിനിത്യ സ്വഭാവത്തോടെ സഭയിലെ വിശ്വാസ സമൂഹം നവീകരണത്തിന്റെ പാതയിലേക്കു കടന്നുവരുമ്പോൾ മലങ്കര സുറിയാനി കത്തോലിക്കാ സഭ മുഴുവൻ ആദിമസഭയിലെപ്പോലെ ഒരു പുത്തൻ പെന്തക്കുസ്താ അനുഭവത്തിലേക്കു പ്രവേശിക്കുന്നു.

സുവിശേഷം കാരുണ്യത്തിന്റെ രൂപം സ്വീകരിക്കുന്ന ഒരു പ്രക്രിയ കൂടി ഇതിൽ ഉൾച്ചേരുന്നു. ലോകം മുഴുവൻ ഒരു ഇമ്മാനുവേൽ അനുഭവത്തിലേക്കു കടന്നുവരുവാൻ ജീവകാരുണ്യത്തിന്റെ ശുശ്രൂഷകൾ നാം വിപുലപ്പെടുത്തണം. സുവിശേഷത്തിന്റെ സാക്ഷ്യത്തിൽ ജീവകാരുണ്യത്തിന്റെ അംശം കുറയുവാൻ പാടില്ല. ഓരോ വ്യക്തിക്കും നൽകപ്പെട്ടിരിക്കുന്ന ആത്മാക്കളെ രക്ഷിക്കുന്ന വലിയ ശുശ്രൂഷയാണ് സഭയുടേത്. ലോകത്തിന്റെ സമ്മർദ്ദത്തിലും പ്രലോഭനത്തിലും ആകർഷണീയതയിലും മതിമറന്ന് ജീവന്റെ മഹത്വം നഷ്ടമാകാതിരിക്കുവാൻ ഒരു വലിയചോദ്യം സുവിശേഷം നമ്മോട് ചോദിക്കുന്നു, ''ലോകം മുഴുവൻ നേടിയാലും സ്വന്തം ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അവന് എന്തു പ്രയോജനം? ഒരുവൻ സ്വന്തം ആത്മാവിനു പകരമായി എന്തുകൊടുക്കും?'' (മത്താ 16:26). ആയതിനാൽ, ആത്മാവിനെക്കുറിച്ചുള്ള കരുതൽ, പ്രിയമക്കളെ നിങ്ങളെ ഭരിക്കട്ടെ! യേശുക്രിസ്തുവിനെ അറിയുവാനും അനുഭവിക്കാനുമുള്ള അവകാശം എല്ലാവർക്കുമുണ്ട്. അതിനാൽ ക്രിസ്തുവിൽ സംജാതമായ രക്ഷയുടെ സുവിശേഷം സകലരെയും അറിയിക്കുവാനും ക്രിസ്താനുഭവം പങ്കുവച്ച് അനേകരെ കർത്താവിലേക്ക് ആനയിക്കാനുമുള്ള കടമ സുവിശേഷം സ്വീകരിച്ച നമുക്കുണ്ട്. അതിനു സാദ്ധ്യമായ എല്ലാ മാർഗ്ഗങ്ങളും, വ്യക്തിപരമായും സഭയായും അന്വേഷിച്ച് നാം ഉപയോഗിക്കണം.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ജീവനും തേജസ്സുമായ സുവിശേഷസംഘം വഴി സഭാമക്കൾ മുഴുവൻ ജീവനും തേജസ്സും സ്വീകരിച്ച് പുതിയൊരു പെന്തക്കുസ്താ അനുഭവത്തിലേക്കു വളരട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



കവർസ്റ്റോറി

# മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷ സംഘം






**ബിഷപ്പ് ജേക്കബ് മാർ ബർണബാസ്**
ചെയർമാൻ
മലങ്കര സുറിയാനി കത്തോലിക്കാ
സുവിശേഷസംഘം

മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ഇതിനോടകം സുവിശേഷസംഘം രൂപീകൃതമായി കൊണ്ടിരിക്കുന്നതിനെക്കുറിച്ച് അറിഞ്ഞിരിക്കുമല്ലോ. 2012 ലെ പുനരൈക്യ വാർഷികാഘോ ഷങ്ങളിൽ വച്ച് സഭാതല സുവിശേഷ സംഘത്തിലെ 28 അംഗങ്ങൾ സത്യപ്രതിജ്ഞ ചെയ്ത് കൈവയ്പ് സ്വീകരിക്കുകയും ഉത്തരവാദിത്വങ്ങൾ ഏൽക്കുകയും ചെയ്തു. ഇതിനോടകം രൂപതാതലത്തിലും ജില്ലാതലത്തിലും സുവിശേഷ സംഘത്തിന്റെ രൂപീകരണം നടന്നുകൊണ്ടിരിക്കുന്നു. ഈ പശ്ചാത്തലത്തിൽ സുവിശേഷ സംഘത്തെക്കുറിച്ച് ഇതുവരെ രൂപപ്പെട്ടു വന്ന ചിന്തകൾ പങ്കുവയ്ക്കുന്നതിനാണ് ഈ ലേഖനം പ്രസിദ്ധീകരിക്കുന്നത്.



### 1. സുവിശേഷവത്ക്കരണം

"സമയം പൂർത്തിയായി, ദൈവരാജ്യം സമീപിച്ചിരിക്കുന്നു അനുതപിച്ച് സുവിശേഷത്തിൽ വിശ്വസിക്കുവിൻ" (മർക്കോ. 1:15). ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിച്ചുകൊണ്ട് യേശുമിശിഹാ തന്റെ പരസ്യജീവിതം ആരംഭിച്ചു. തന്റെ പരസ്യജീവിതം, പീഡാസഹനം, കുരിശുമരണം, ഉത്ഥാനം എന്നിവയിലൂടെ യേശു തന്റെ സുവിശേഷദൗത്യം പൂർത്തിയാക്കി. പിതാവ് പുത്രനെ ഏൽപിച്ച അതേ സുവിശേഷദൗത്യം ഉത്ഥിതനായ കർത്താവ് തന്റെ ശിഷ്യഗണത്തെ (സഭയെ) ഭരമേൽപിച്ചു: "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു..." (യോഹ. 20/21:23). "നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ" (മർക്കോ. 16:15; മത്താ. 28:19). പോൾ ആറാമൻ മാർപ്പാപ്പയുടെ അഭിപ്രായത്തിൽ "മനുഷ്യ ജീവിതത്തിന്റെ എല്ലാ തലങ്ങളിലും രക്ഷയുടെ സുവിശേഷം എത്തിച്ചുകൊണ്ട് വചനത്തിന്റെ സ്വാധീനത്താൽ മനുഷ്യകുലത്തെ ഉള്ളിൽ നിന്നും രൂപാന്തരികരിക്കുകയും നവീകരിക്കുകയും ചെയ്യുന്ന പ്രക്രിയയാണ് സുവിശേഷവത്ക്കരണം" (Evangeli Nuntiandi 18,19). "തീക്ഷണതയിൽ മാന്ദ്യം കൂടാതെ ആത്മാവിൽ ജ്വലിക്കുന്നവരായി കർത്താവിനെ ശുശ്രൂഷിക്കുവിൻ" (റോമാ. 12:11) എന്നാണ് വിശുദ്ധ പൗലോസ് ശ്ലീഹാ നമ്മെ ആഹ്വാനം ചെയ്യുന്നത്. അവിടുത്തെ വചനം ആത്മാവും ജീവനുമാണ് (യോഹ. 6:63). അതിനാൽ ആത്മാവിൽ ജ്വലിക്കുന്നവരായി യേശുമിശിഹായ്ക്ക് സാക്ഷ്യം നല്കുവാൻ സഭാമക്കളെ സജ്ജരാക്കേണ്ടത് ഇന്നിന്റെ വലിയൊരു ആവശ്യമാണ്. നമ്മുടെ പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നമ്മെ ഓർമ്മപ്പെടുത്തിയതുപോലെ, "ക്രൈസ്തവസഭയുടെ സർവ്വപ്രധാനമായ ചുമതലയാണ് സുവിശേഷപ്രചരണം" (ഗിരിദീപം,പേജ് 56).

New Evangelization means to reawaken the life of faith in the heart and mind of our contemporaries.
Pope Francis
October 14, 2013

സഭ സ്വഭാവത്താൽത്തന്നെ പ്രേഷിതയാണെന്നും മിഷൻ ചൈതന്യം സഭയുടെ ജീവശ്വാസമാണെന്നും നമുക്ക് അറിയാം. പ്രേഷിത ചൈതന്യം ഇല്ലാത്ത സഭയ്ക്ക് ജീവനില്ലെന്നും പ്രേഷിത ശുശ്രൂഷ നടത്താത്ത സഭയ്ക്ക് അധോഗതിയേ ഉണ്ടാകുക യുള്ളുവെന്നും പ്രേഷിത ശുശ്രൂഷയിൽ താല്പര്യം കാണിക്കാത്ത സഭ തകർന്നു പോകുമെന്നും ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് വ്യക്തമായി പഠിപ്പിച്ചിരുന്നു. ഈ പശ്ചാത്തലത്തിൽ നമ്മുടെ സഭയിൽ നവമായി ആരംഭിച്ച സുവിശേഷ സംഘത്തിന്റെ പശ്ചാത്തലം, രൂപീകരണം, ആദ്ധ്യാത്മികത, പ്രവർത്തനങ്ങൾ ഇവയെക്കുറിച്ച് ചുരുക്കമായി പ്രതിപാദിക്കുന്നു.

## 2. സുവിശേഷ സംഘത്തിന്റെ പശ്ചാത്തലം

16-ാം നൂറ്റാണ്ടിനുശേഷം കത്തോലിക്കാ സഭയും പ്രൊട്ടസ്റ്റന്റ് സഭയും സുവിശേഷ പ്രഘോഷണത്തിന് പ്രാമുഖ്യം നല്കി. പ്രൊട്ടസ്റ്റന്റ് സഭാവിഭാഗങ്ങളിലെ ഭിന്നിപ്പ് സുവിശേഷ പ്രഘോഷണ ശുശ്രൂഷയ്ക്ക് പലപ്പോഴും തടസ്സമായിത്തീർന്നു. അതിനാൽ 1910ൽ എഡിൻബറോയിൽ അവർ ഒരു കോൺഫറൻസ് നടത്തുകയും സഭൈക്യവും സുവിശേഷപ്രഘോഷണവും എന്ന ചിന്ത എല്ലാ രാജ്യങ്ങളിലും പ്രചരിപ്പിക്കുവാൻ തീരുമാനിക്കുകയും അതനുസരിച്ച് 1912 ൽ ഇന്ത്യയിലെ പ്രൊട്ടസ്റ്റന്റ് മിഷനറിമാർക്കായി കൽക്കട്ടായിലെ സെറാമ്പൂരിൽ ഒരു മിഷൻ കോൺഫറൻസ് നടത്തുകയും ചെയ്തു. പ്രസ്തുത മീറ്റിംഗിൽ യാക്കോബായ സഭയിൽ നിന്നും വട്ടശേരിൽ മാർ ദിവന്നാസിയോസും ഫാ. പി.റ്റി. ഗീവർഗ്ഗീസും (മാർ ഈവാനിയോസ്) പങ്കെടുത്തു. ഈ കോൺഫറൻസിലെ "സഭൈക്യവും സുവിശേഷ പ്രഘോഷണവും" എന്ന ആശയം ഫാ. പി.റ്റി. ഗീവർഗ്ഗീസിനെ വളരെ സ്വാധീനിച്ചു.

1911നു ശേഷമുണ്ടായ മെത്രാൻ കക്ഷി - ബാവാകക്ഷി വഴക്കും 1912 ലെ കാതോലിക്കേറ്റ് സ്ഥാപനവും അതിനുശേഷം ഇരുവിഭാഗങ്ങൾ തമ്മിലുള്ള വ്യവഹാരങ്ങളും സുവിശേഷചൈതന്യത്തിനു ചേർന്നതായിരുന്നില്ല. ഈ കാര്യങ്ങളിലെല്ലാം മുൻപന്തിയിൽ നിന്നിരുന്ന ഫാ. പി.റ്റി. ഗീവർഗീസ് സുവിശേഷ ചൈതന്യത്തിനു ചേരാത്ത ഈ വഴക്കിൽ നിന്നും വ്യവഹാരത്തിൽ നിന്നും മാറി നിൽക്കാൻ ആഗ്രഹിച്ചു. 1913ൽ അദ്ദേഹം സെറാമ്പൂരിലേക്ക് പോകുകയും അവിടെ കോളേജിൽ പ്രൊഫസറായി നിയമിതനാവുകയും ചെയ്തു. 1913 മുതൽ 1919 വരെയുള്ള കാലഘട്ടം "സഭൈക്യം, സുവിശേഷ പ്രഘോഷണം" എന്നീ അടിസ്ഥാന ചിന്തകളുമായി ബന്ധപ്പെട്ട് അദ്ദേഹം ധാരാളം പഠിക്കുകയും ചിന്തിക്കുകയും ചെയ്തിരുന്നു. സ്വന്തം സമുദായത്തെ നവീകരിക്കുവാൻ സ്വയം നവീകരിക്കപ്പെടണം എന്നതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. അതിനായി പൗരസ്ത്യ ആരാധനാജീവിതം അതിന്റെ മൗലീക അർത്ഥത്തിൽ അദ്ദേഹം സെറാമ്പൂരിൽ വച്ച് ജീവിക്കാനാഗ്രഹിച്ചു. അവിടെ പഠിക്കാൻ കൊണ്ടുപോയ യുവാക്കന്മാരെ കൂട്ടി ഒരു ചെറിയ സമൂഹം രൂപീകരിച്ച് ഒരു ആശ്രമ ആധ്യാത്മികത അദ്ദേഹം ജീവിച്ചു. ഇതാണ് പിന്നീട് ബഥനി പ്രസ്ഥാനമായി വളർന്നത്. മലങ്കര സഭയുടെ ആത്മീയ നവീകരണം, സഭൈക്യം, സുവിശേഷപ്രഘോഷണം എന്നിവയായിരുന്നു ബഥനി പ്രസ്ഥാനത്തിലൂടെ അദ്ദേഹം ലക്ഷ്യം വച്ചത്. സ്വയം നവീകരിക്കപ്പെട്ട ഒരാൾക്കു മാത്രമേ സുവിശേഷം പ്രഘോഷിക്കാൻ സാധിക്കൂ എന്ന ബോധ്യത്തിലാണ് കൂടുതൽ നവീകരിക്കപ്പെടാൻ വേണ്ടി അദ്ദേഹം സെറാമ്പൂരിലെ എല്ലാ സൗഭാഗ്യങ്ങളും ഉപേക്ഷിച്ച് കാഷായം വസ്ത്രം ധരിച്ച് മൺചട്ടിയെടുത്ത് മുണ്ടൻമല കയറിയത്. 1919 മുതൽ 1930 വരെയുള്ള കാലഘട്ടത്തിൽ കർശനമായ ആശ്രമ ജീവിതത്തിലൂടെ തന്നെതന്നെ നവീകരിച്ച് ആത്മാവിനാൽ അഭിഷിക്തനായിട്ടാണ് അദ്ദേഹം മുണ്ടൻമലയിറങ്ങിയതും കത്തോലിക്കാസഭയുമായുള്ള ഐക്യം 1930 സെപ്റ്റംബർ 20 ന് സ്ഥാപിക്കുന്നതും. അതിനുശേഷം അദ്ദേഹത്തിൽ നിറഞ്ഞു നിന്നിരുന്ന സുവിശേഷചൈതന്യം സുവിശേഷ ശുശ്രൂഷയായി ഒഴുകി.

മലങ്കര കത്തോലിക്ക ഹയരാർക്കി 1932 ൽ പരിശുദ്ധ സിംഹാസനം അനുവദിച്ചപ്പോൾ അദ്ദേഹം തിരുവനന്തപുരം ആസ്ഥാനമാക്കിയത് സുവിശേഷവത്ക്കരണം എന്ന ആശയം മുമ്പിൽ കണ്ടുകൊണ്ടായിരുന്നു. തിരുവനന്തപുരവും തെക്കുഭാഗവും സുവിശേഷ പ്രഘോഷണത്തിന് പറ്റിയ സ്ഥലമാണെന്ന് അദ്ദേഹം തിരിച്ചറിഞ്ഞിരുന്നു. പുനരൈക്യത്തിന്റെ ആദ്യകാലഘട്ടങ്ങളിൽ "സഭൈക്യം സുവിശേഷ പ്രഘോഷണം" എന്നീ ചിന്തകൾ ശക്തമായി നിലനിന്നിരുന്നു. അകത്തോലിക്കരോട് സഭൈക്യവും അക്രൈസ്തവരോട് രക്ഷയുടെ സുവിശേഷവും പ്രഘോഷിക്കുക എന്നതായിരുന്നു അന്നത്തെ കാഴ്ചപ്പാട്.

1947ൽ ഇന്ത്യയ്ക്ക് സ്വാതന്ത്ര്യംലഭിച്ചതിനുശേഷം സഭാസംവിധാനങ്ങൾ രൂപപ്പെടുത്തുന്നതിനും സ്ഥാപനങ്ങൾ ആരംഭിക്കുന്നതിനും ഉള്ള സാധ്യതകൾ തുറന്നുകിട്ടി. അതിനുശേഷമാണ് വിവിധ സ്ഥാപനങ്ങളും സ്കൂളുകളും സ്ഥാപിതമായത്. 1962-65ൽ നടന്ന രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ചിന്തകൾ സഭൈക്യ, സുവിശേഷ പ്രഘോഷണശുശ്രൂഷകളെ സാരമായി ബാധിച്ചു. എല്ലാ സഭയിലും രക്ഷയുണ്ടെന്നും എല്ലാ മതത്തിലും രക്ഷയുണ്ടെന്നുമുള്ള വത്തിക്കാൻ കൗൺസിലിന്റെ വിശാലചിന്ത നാം മനസ്സിലാക്കിയതിൽ തെറ്റുപറ്റിയതിനാൽ അത് നമ്മുടെ സഭൈക്യത്തെയും സുവിശേഷ പ്രഘോഷണത്തെയും പിന്നോട്ടു നയിച്ചു. ചുരുക്കത്തിൽ അതിനുശേഷം മലങ്കര കത്തോലിക്കാ സഭയുടെ അടിസ്ഥാന ആശയമായ സഭൈക്യവും സുവിശേഷ പ്രഘോഷണവും എന്ന

ചിന്തയ്ക്കുപരിയായി സ്ഥാപനവത്ക്കരണത്തിലേക്ക് സഭ ശ്രദ്ധ തിരിച്ചു. സന്യാസികളും, സന്യാസിനികളും, വൈദികരുമെല്ലാം ആ തലത്തിലേക്ക് ചിന്തിച്ചുതുടങ്ങി. സഭയുടെ വളർച്ചയ്ക്ക് അവയെല്ലാം ആവശ്യമായിരുന്നു എന്നുള്ള സത്യത്തെ നാം അംഗീകരിക്കുമ്പോൾ തന്നെ മലങ്കര കത്തോലിക്കാ സഭയുടെ ആദിമ ചൈതന്യത്തിൽ നിന്നും നാം പുറകോട്ടു പോയി. ഇന്ന് മലങ്കര കത്തോലിക്കാ സഭയിലെ 5 ലക്ഷം സഭാംഗങ്ങളിൽ ഒരു ലക്ഷത്തിലധികം പേർ സുവിശേഷം ശ്രവിച്ച് അക്രൈസ്തവർ കത്തോലിക്കാ സഭയിലേക്ക് വന്നവരും ബാക്കിയുള്ള ഭൂരിഭാഗം പേരും സഭൈക്യം എന്ന ആശയം സ്വീകരിച്ച് പുനരൈക്യപ്പെട്ടവരുമാണ് എന്നത് നാം ഒരിക്കലും വിസ്മരിച്ചു കൂടാ.




പുനരൈക്യത്തിനുശേഷമുള്ള ആദ്യകാലങ്ങളിൽ ശക്തവും സംഘടിതവുമായ സുവിശേഷ പ്രഘോഷണവും സഭൈക്യ പ്രവർത്തനങ്ങളും നടന്നിരുന്നു. ആദ്യകാലത്ത് നമുക്ക് നല്ല സ്ഥാപനങ്ങളോ കെട്ടിടമോ സംവിധാനങ്ങളോ ഒന്നും ഇല്ലാതിരുന്നിട്ടും ധാരാളം വിശ്വാസികൾ നമ്മുടെ സഭാകൂട്ടായ്മയിലേക്ക് കടന്നുവന്നതിന്റെ കാരണം വ്യക്തമാണ്. ഈ സഭാകൂട്ടായ്മയിൽ അദൃശ്യമായ പരിശുദ്ധാത്മപ്രവർത്തനം ശക്തമായിരുന്നു. പരസ്പര സ്നേഹവും സഹകരണവും സുവിശേഷ ചൈതന്യവും നമ്മുടെ സഭയിൽ നിറഞ്ഞു നിന്നിരുന്നു. എന്നാൽ ഇന്ന് നമുക്ക് എണ്ണപ്പെട്ട ധാരാളം സ്ഥാപനങ്ങളും സംവിധാനങ്ങളും അഭിമാനിക്കത്തക്ക പലതും ഉണ്ടെന്ന് നാം കരുതുമ്പോൾ തന്നെ നമ്മുടെ സഭാകൂട്ടായ്മയിലേക്ക് മറ്റുള്ളവരെ ആകർഷിക്കാൻ നമുക്ക് സാധിക്കുന്നില്ല എന്ന കാര്യം വേദനയോടെ നാം തിരിച്ചറിയുന്നു. നമ്മുടെ സഭയിലെ ആദിമകാല സുവിശേഷചൈതന്യം മന്ദീഭവിച്ചിരിക്കുന്നു, തീക്ഷ്ണത നഷ്ടപ്പെട്ടിരിക്കുന്നു. ആത്മാവിന്റെ ഇടപെടൽ തിരിച്ചറിയാൻ സാധിക്കുന്നില്ല. സുവിശേഷ ചൈതന്യം പകരാനായി ആരംഭിച്ച സ്ഥാപനങ്ങൾ ആ ദൗത്യം മറന്നിരിക്കുന്നു. ഈ പശ്ചാത്തലത്തിൽ മലങ്കര കത്തോലിക്കാ സഭയുടെ ആദിമചൈതന്യത്തിലേക്ക് നാം തിരിച്ചുപോകണം. സഭയുടെ ആദിമചൈതന്യം നാം പുനർജീവിക്കണം. മാർ ഈവാനിയോസ് പിതാവിന്റെ ചിന്തകളെ കാലഘട്ടത്തിനനുസരിച്ച് നാം പുനർവായിക്കണം. നമ്മുടെ സ്ഥാപനങ്ങളെ സുവിശേഷം പ്രഘോഷിക്കുന്നതും ജീവിക്കുന്നതുമായ വേദികളാക്കി തീർക്കണം. അല്ലെങ്കിൽ നമ്മുടെ സഭ തളർന്നുപോകും. നമ്മുടെ സഭയ്ക്ക് ചൈതന്യം നഷ്ടപ്പെട്ട് ജീവനില്ലാത്തതായിത്തീരും. ഈ കാരണത്താലാണ് നമ്മുടെ സഭയുടെ പ്രഥമ അസംബ്ലിയിൽ "സുവിശേഷകയായ മലങ്കര കത്തോലിക്കാ സഭ" എന്ന വിഷയം നാം സ്വീകരിച്ചത്. നമ്മുടെ സഭയുടെ ആദിമ ചൈതന്യത്തിലേക്ക്തിരിച്ചു പോകണം എന്ന അടിസ്ഥാന ആശയം അസംബ്ലിയിൽ രൂപപ്പെട്ടു. സുവിശേഷ പ്രഘോഷണം കൂടാതെ നമുക്ക് മുമ്പോട്ടു പോകാനാവില്ല എന്ന ചിന്ത അസംബ്ലിയിൽ ശക്തമായി. മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘം എന്ന ആശയം സഭാഅസംബ്ലിയുടെ സംഭാവനയാണ്. ആഗോളസഭ നവ സുവിശേഷവത്ക്കരണത്തിനായി പ്രത്യേകം ഒരുങ്ങുകയും വിശ്വാസ വർഷം ആചരിക്കുകയും ചെയ്ത ഈ കാലയളവിൽ മലങ്കര സഭയുടെ ഈ കാൽവയ്പ്പ് ആത്മാവിന്റെ ഇടപെടലായി നാം തിരിച്ചറിയുന്നു.

### 3. സുവിശേഷസംഘ രൂപീകരണം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ മേജർ ആർക്കി എപ്പിസ്കോപ്പൽ അസംബ്ലി 2011 സെപ്റ്റംബർ 21 മുതൽ 23 വരെ തിരുവനന്തപുരത്ത് കാതോലിക്കേറ്റ് സെന്ററിൽ വച്ച് നടത്തപ്പെട്ടു. 'സുവിശേഷകയായ മലങ്കര സുറിയാനി കത്തോലിക്കാ സഭ' എന്ന വിഷയം ഈ അസംബ്ലിയിൽ പ്രത്യേക ചർച്ച ചെയ്യപ്പെട്ടു. നമ്മുടെ സഭയിൽ സുവിശേഷ ശുശ്രൂഷക്കായി ഒരു സുവിശേഷസംഘം രൂപീകരിക്കണമെന്ന് അസംബ്ലിയിൽ തീരുമാനമായി. തുടർന്ന് പരിശുദ്ധ സുനഹദോസ് സുവിശേഷസംഘം രൂപീകരിക്കുന്നതിന് തീരുമാനിച്ചു.

2012 ഫെബ്രുവരി മാസത്തിൽ സുവിശേഷസംഘത്തിന്റെ സഭാതല രൂപീകരണം ആരംഭിച്ചു. എല്ലാ രൂപതയിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട 28 അംഗങ്ങളോടുകൂടിയ ഒരു ചെറിയ സമൂഹം ഒന്നിച്ചുകൂടുകയും പ്രാർത്ഥനാ, ധ്യാനം, പഠനം തുടങ്ങിയ പ്രക്രിയയിലൂടെ സുവിശേഷസംഘത്തിന്റെ ചിന്താധാര





യും ജീവിതശൈലിയും രൂപപ്പെടുത്തുകയും ചെയ്തു. 2012 സെപ്തംബർ 21 ന് പത്തനംതിട്ടയിൽ നടന്ന പുനരൈക്യ വാർഷിക വി.കുർബാനമധ്യേ ഒരു മെത്രാപ്പോലീത്തായും നാലു വൈദീകരും നാലു സിസ്റ്റേഴ്സും 19 അല്മായരുമടങ്ങിയ 28 പേരുടെ സംഘം മോറോൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായിൽ നിന്നും കൈവയ്പ്പ് സ്വീകരിച്ച് സഭാതലസുവിശേഷ സംഘാംഗങ്ങളായി. തുടർന്ന് നമ്മുടെ എട്ടു രൂപതയിലും ETRI യിലും രൂപതാ സുവിശേഷസംഘത്തിന്റെ രൂപീകരണം നടന്നുകൊണ്ടിരിക്കുന്നു. സുവിശേഷ സംഘത്തിൽ ഏകദേശം അയ്യായിരത്തിലധികം അംഗങ്ങൾ ഇപ്പോൾ രൂപീകരണം നേടികൊണ്ടിരിക്കുന്നു.

നമ്മുടെ സഭയിലെ അൻപത്തി രണ്ട് അജപാലന ജില്ലകളിൽ ജില്ലാ സുവിശേഷസംഘത്തിന്റെ രൂപീകരണം പൂർത്തിയായി കൊണ്ടിരിക്കുന്നു. ഒരു ഇടവകയിൽ നിന്നും രണ്ട് പുരുഷന്മാരും രണ്ട് സ്ത്രീകളുമാണ് ജില്ലയിൽ പോയി പരിശീലനം നേടുന്നത് ഇവരിലൂടെ വേണം ഇടവകയിൽ സുവിശേഷസംഘത്തിന്റെ ആധ്യാത്മികത പ്രചരിക്കുവാൻ.

മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് 980 പള്ളികൾ ഉണ്ട് ഒരു ഇടവകയിൽ നിന്നും പത്തുപേരെ ഈ ശുശ്രൂഷയിലേക്ക് ലഭിച്ചാൽ ഏകദേശം പതിനായിരം ആളുകൾ സുവിശേഷസംഘത്തിൽ പ്രവർത്തിക്കാൻ ഉണ്ടാകും. ഇത് സഭയുടെ സുവിശേഷശുശ്രൂഷയെ ഏറെ ത്വരിതപ്പെടുത്തും.

**4. എന്താണ് മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘം?**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആധ്യാത്മികത അതിന്റെ മൗലിക അർത്ഥത്തിൽ ആഴത്തിൽ ജീവിക്കുവാൻ പരിശുദ്ധാത്മാവിനാൽ വിളിക്കപ്പെട്ടു എന്ന് ബോധ്യപ്പെടുകയും യേശുക്രിസ്തുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ച് ജീവിക്കുകയും സുവിശേഷ ശുശ്രൂഷ നിർവഹിക്കുകയും നിത്യരക്ഷയെ നോക്കിപാർക്കുകയും ചെയ്യുന്നവരുടെ കൂട്ടായ്മയാണ് മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘം.

**1. സുവിശേഷ ശുശ്രൂഷക്കായിട്ടുള്ള പരിശുദ്ധാത്മാവിന്റെ വിളിയും പ്രത്യേക തിരഞ്ഞെടുപ്പും**

'തിരുസഭയിൽ കശ്ശിശയാകാൻ പരിശുദ്ധാത്മാവ് നിന്നെ വിളിക്കുന്നു' എന്നു പറഞ്ഞുകൊണ്ടാണ് പട്ടം കൊടുക്കൽ ശുശ്രൂഷയിൽ മെത്രാപ്പോലീത്താ ശെമ്മാശനെ പൗരോഹിത്യത്തിലേക്ക് ക്ഷണിക്കുക. അതുപോലെതന്നെ സുവിശേഷ ശുശ്രൂഷ നിർവഹിക്കാനുള്ള പരിശുദ്ധാത്മാവിന്റെ വിളിയാണിത്. അപ്പസ്തോലന്മാരുടെ തിരഞ്ഞെടുപ്പിനെക്കുറിച്ച് വി. മർക്കോസ് സുവിശേഷകൻ ഇപ്രകാരം പറയുന്നു: "അവൻ മലമുകളിലേക്ക് കയറി തനിക്ക് ഇഷ്ടമുള്ളവരെ അടുത്തേക്ക് വിളിച്ചു. അവർ അവന്റെ അടുത്തേക്ക് ചെന്നു" (മർക്കോ 3:13). സുവിശേഷസംഘത്തിൽ അംഗമാകുക എന്നു പറഞ്ഞാൽ ദൈവത്തിന് ഒരു വ്യക്തിയോട് ഇഷ്ടം തോന്നി തന്റെ ശുശ്രൂഷക്കായി ദൈവം പ്രത്യേകം ക്ഷണിക്കുക എന്നാണ്. അതിനാൽ സുവിശേഷസംഘത്തിൽ അംഗമാകുക എന്നത് പരിശുദ്ധാത്മാവിന്റെ വിളിയും പ്രത്യേക തിരഞ്ഞെടുപ്പുമാണ്.

**2. യേശുക്രിസ്തുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ചുള്ള ജീവിതം**

യേശുക്രിസ്തുവിനെ അനുഗമിക്കുന്നവനും അനുകരിക്കുന്നവനുമാണ് ക്രിസ്ത്യാനി. യേശുക്രിസ്തുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ചുകൊണ്ടുള്ള ഒരു ഓട്ടമാണ് ക്രിസ്തീയ ജീവിതം (ഹെബ്രാ: 12:2). യേശുക്രിസ്തുവിനുണ്ടായിരുന്ന ഈ മനോഭാവം നിങ്ങളിലും ഉണ്ടാകട്ടെ (ഫിലിപ്പി:2:5) എന്ന് പറഞ്ഞ് യേശുക്രിസ്തുവിന്റെ ഭാവങ്ങളെ ഉൾകൊണ്ട് ക്രിസ്തീയ ജീവിതം നയിക്കുവാൻ വി. പൗലോസ് ക്രിസ്ത്യാനികളെ ഉദ്ബോധി പ്പിക്കുന്നു. ചുരുക്കത്തിൽ യേശുക്രിസ്തുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ച് യേശുവിന്റെ മനോഭാവങ്ങളെ ഉൾക്കൊണ്ട് യേശുവിന് ഹിതകരമായ ഒരു ജീവിതം നയിക്കുവാൻ സുവിശേഷ സംഘാംഗ ങ്ങൾ കടപ്പെട്ടിരിക്കുന്നു.

**3. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആധ്യാത്മികത അതിന്റെ മൗലിക അർത്ഥത്തിൽ ആഴത്തിൽ ജീവിക്കാനുള്ള വിളി**



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആധ്യാത്മികത എന്നതുകൊണ്ട് എന്താണ് അർത്ഥമാക്കുക? മാർ ഈവാനിയോസ് തിരുമേനി മുണ്ടൻമലയിൽ ജീവിച്ച ആദ്ധ്യാത്മീകതയാണ് മൗലികമായ അർത്ഥത്തിൽ മലങ്കര കത്തോലിക്കാസഭയുടെ ആദ്ധ്യാത്മീകത. നമ്മുടെ സഭ ഒരു പൗരസ്ത്യസഭയായതിനാൽ അതിന്റെ ആധ്യാത്മികത അടിസ്ഥാനപരമായി ആരാധനക്രമത്തിലും വി.ഗ്രന്ഥത്തിലും അധിഷ്ഠിതമാണ്.

### (1) ആരാധന ക്രമാധിഷ്ഠിത ആദ്ധ്യാത്മീകത

മലങ്കരസഭയുടെ യാമപ്രാർത്ഥനകൾ, കൂദാശകൾ, തിരുനാളുകൾ, നോമ്പ്, വർജ്ജന, ഉപവാസം എന്നിവയിൽ സുവിശേഷസംഘാംഗങ്ങൾ താത്പര്യത്തോടും നിഷ്ഠയോടും കൂടി പങ്കെടുക്കണം.

### a. യാമപ്രാർത്ഥന

നമുക്ക് ഏഴ് യാമങ്ങളിൽ പ്രാർത്ഥനയുണ്ട്. ഈ ഏഴ് യാമങ്ങളിലെ പ്രാർത്ഥനകളെ പ്രഭാതം, ഉച്ച, സന്ധ്യാ എന്നീ മൂന്ന് യാമങ്ങളിലായി പ്രത്യേകം ക്രമീകരിച്ചിരിക്കുന്നു. അതിനാൽ പ്രഭാതം, ഉച്ച, സന്ധ്യാ എന്നീ യാമങ്ങളിലെ പ്രാർത്ഥനകൾ സുവിശേഷ സംഘാംഗങ്ങൾ കർശനമായി ചൊല്ലിയിരിക്കണം.

### b. കൂദാശകൾ

വി.കുർബാനയിലും വി.കുമ്പസാരത്തിലും ഒരുക്കത്തോടും നിഷ്ഠയോടുകൂടി പങ്കെടുക്കണം. സാധിക്കുമെങ്കിൽ എല്ലാ ദിവസവും വി. കുർബാനയിൽ സംബന്ധിച്ച് കുർബാന സ്വീകരിക്കുകയും ചെയ്യണം.

### c. നോമ്പ്, വർജ്ജന. ഉപവാസം

സഭയുടെ നോമ്പ്, വർജ്ജന, ഉപവാസം എന്നിവ പൗരസ്ത്യ പാരമ്പര്യമനുസരിച്ച് കാർക്കശ്യത്തോടെ അനുഷ്ഠിക്കണം (50 നോമ്പ്, 25 നോമ്പ്, 15 നോമ്പ്, 13 നോമ്പ്, 8 നോമ്പ്, 3 നോമ്പ്). നോമ്പുകാലങ്ങളിൽ ഇറച്ചി, മുട്ട, മീൻ എന്നിവ പൂർണ്ണമായും ഉപേക്ഷിക്കണം, കഴിയുമെങ്കിൽ പാലും പാലുൽപന്നങ്ങളും ഉപേക്ഷിക്കണം. നോമ്പുകാലങ്ങളിൽ ബുധൻ, വെള്ളി ദിവസങ്ങളിൽ ഉപവസിക്കണം.

### (2) വി. ഗ്രന്ഥാധിഷ്ഠിത ആദ്ധ്യാത്മീകത

വിശുദ്ധഗ്രന്ഥം സുവിശേഷസംഘത്തിന്റെ അനുദിന ഭക്ഷണമായി തീരണം. എല്ലാ ദിവസവും രാവിലെയും വൈകിട്ടും വി.ഗ്രന്ഥം വായിക്കുകയും പഠിക്കുകയും ധ്യാനിക്കുകയും ചെയ്യണം. വി.കുർബാനയിലെ അതേ കർത്താവ് വി.ലിഖിതത്തിലുമുണ്ട് എന്ന ബോധ്യം നമ്മിൽ ശക്തിപ്പെടണം. ആരാധനക്രമ ആധ്യാത്മികതയെ വി.ഗ്രന്ഥാധിഷ്ഠിത ആധ്യാത്മികത കൊണ്ട് പോഷിപ്പിക്കണം.

### (3) ശുശ്രൂഷാധിഷ്ഠിത ആദ്ധ്യാത്മീകത

ഇപ്രകാരം സഭയുടെ ആരാധനാക്രമത്തിലും, വി.ഗ്രന്ഥത്തിലും ആഴത്തിൽ ജീവിക്കുന്നവർക്ക് സാക്ഷ്യം നല്കാതിരിക്കാൻ സാധിക്കില്ല. അവർ തിന്മയിൽ നിന്ന് ഒഴിഞ്ഞു നന്മ ചെയ്യുന്നവരും പുണ്യത്തിൽ ജീവിക്കുന്നവരും ആയിരിക്കും. വി.കുർബാനയിലും വി.ഗ്രന്ഥത്തിലും യേശുവിനെ കണ്ടെത്തുന്നവർ വേദനിക്കുന്നവരിലും പാവപ്പെട്ടവരിലും എളിയവരിലും യേശുവിനെ കാണും. ചുരുക്കത്തിൽ മാർ ഈവാനിയോസ് തിരുമേനി മുണ്ടൻമലയിൽ ജീവിച്ച ആദ്ധ്യാത്മീകത ജീവിക്കുവാൻ സുവിശേഷസംഘാംഗങ്ങൾ കടപ്പെട്ടിരിക്കുന്നു. ഈ ആദ്ധ്യാത്മീകതയിലൂടെയാണ് അദ്ദേഹം ആത്മാവിന്റെ നിറവ് സ്വീകരിച്ച് ഐക്യത്തിനും സുവിശേഷ ശുശ്രൂഷയ്ക്കുമായി തന്നെതന്നെ സമർപ്പിച്ചത്.

ഇപ്രകാരം സുവിശേഷ ചൈതന്യത്തിൽ ജീവിക്കുന്നവരിൽ നിന്നും സുവിശേഷ പരിമളം ഒഴുകും. ഇതിന്റെ അടിസ്ഥാനത്തിൽ 25 നിർദേശങ്ങൾ അടങ്ങിയ ഒരു ജീവിതശൈലി സുവിശേഷസംഘാംഗങ്ങൾക്കായി രൂപപ്പെടുത്തിയിട്ടുണ്ട്.

**ആദ്ധ്യാത്മിക ജീവിതശൈലി:** ആഴമായ ഒരു ആദ്ധ്യാത്മീകത ജീവിക്കാനും അത് മറ്റുള്ളവരുമായി പങ്കുവയ്ക്കുവാനും വിളിക്കപ്പെട്ടവരാണ് സുവിശേഷ സംഘാംഗങ്ങൾ. വചനാധിഷ്ഠിതവും കൗദാശികവുമായ സഭാത്മക ജീവിതത്തിലൂടെ യേശുവുമായുള്ള ആഴമായ വ്യക്തിബന്ധത്തിലും, പ്രാർത്ഥനാ അനുഭവത്തിലും വളർന്ന് ക്രിസ്തീയ

സാക്ഷ്യത്തിന്റെയും പ്രേഷിത തീക്ഷ്ണയുടേതുമായ ഒരു ജീവിതം നയിക്കാൻ സുവിശേഷ സംഘാംഗങ്ങൾ കടപ്പെട്ടിരിക്കുന്നു. ഇപ്രകാരമുള്ള ആഴമായ ഒരു ആദ്ധ്യാത്മിക ജീവിതശൈലി രൂപപ്പെടുത്തുവാൻ താഴെപ്പറയുന്ന പ്രായോഗിക നിർദ്ദേശങ്ങൾ സുവിശേഷ സംഘാംഗങ്ങൾ പ്രവൃത്തി പദത്തിലാക്കേണ്ടതാണ്.

1. ദിവസവും ഒരു മണിക്കൂറെങ്കിലും തിരുവചനം വായിക്കുകയും, പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുക.

2. സാധിക്കുന്നിടത്തോളം എല്ലാദിവസവും പരി. കുർബാനയിൽ സംബന്ധിക്കുക.

3. മാസത്തിലൊരിക്കലെങ്കിലും നല്ല ഒരുക്കത്തോടെ കുമ്പസാരിക്കുക.

4. ആത്മീയ വളർച്ചയിൽ സഹായിക്കാൻ ഒരു ആത്മീയ ഉപദേഷ്ടാവ് ഉണ്ടായിരിക്കാൻ ശ്രദ്ധിക്കുക.

5. സത്ഗ്രന്ഥങ്ങളുടെ പാരായണവും സഭയുടെ ആനുകാലിക പ്രബോധനങ്ങളുടെ പഠനവും ഒരു ശീലമാക്കുക.

6. കഴിവതും എല്ലാ പ്രവൃത്തികളും വി. ഗ്രന്ഥം വായിച്ചു കൊണ്ട് ആരംഭിക്കുക.

7. സഭയോടുള്ള സ്നേഹവും സഭാത്മകമായ കാഴ്ചപ്പാടും വളർത്തി സഭയൊടൊത്തു ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക.

8. സ്വന്തം ഇടവകയിലെ എല്ലാ ആരാധനാ ശുശ്രൂഷകളിലും ആരംഭം മുതൽ അവസാനംവരെ സജീവമായി പങ്കുചേരാൻ പ്രത്യേകം ശ്രദ്ധിക്കുക (ഉദാ: പ്രഭാത പ്രാർത്ഥനയുടെ ആരംഭം മുതൽ വി.കുർബാന അവസാനിക്കുന്നതുവരെസജീവമായി പങ്കുചേരുക).

9. ഇടവകയുമായി ബന്ധപ്പെട്ട എല്ലാ പ്രവർത്തനങ്ങളിലും ആത്മാർത്ഥമായി പങ്കുചേരുക.

10. മലങ്കര കത്തോലിക്കാസഭയുടെ നോമ്പ്, ഉപവാസം, വർജ്ജന മുതലായവ കൃത്യമായി അനുഷ്ഠിക്കുക. (50 നോമ്പ്, 25 നോമ്പ്, 15 നോമ്പ്, 13 നോമ്പ്, 8 നോമ്പ്, 3 നോമ്പ്, വർജ്ജന: ഇറച്ചി, മുട്ട, മീൻ പൂർണ്ണമായും ഉപേക്ഷിക്കണം. കഴിയുമെങ്കിൽ പാലും പാലുൽപന്നങ്ങളും ഉപേക്ഷിക്കണം. ബുധൻ, വെള്ളി ദിവസങ്ങളിൽ ഉപവസിക്കണം.)

11. സഭാശുശ്രൂഷകരെ ആദരണീയരായി കരുതി അവരോട് വിധേയത്വം പുലർത്തുകയും അവരെക്കുറിച്ച് ആദരവോടുകൂടെ സംസാരിക്കുകയും ചെയ്യുക.

12. പ്രഭാതത്തിലും ഉച്ചയ്ക്കും സന്ധ്യയ്ക്കും യാമ പ്രാർത്ഥന നിഷ്ഠയോടെ നടത്തുക. പ്രഭാതത്തിലും സന്ധ്യയ്ക്കുമുള്ള യാമപ്രാർത്ഥനയോട് ചേർന്നുള്ള വേദവായന സജ്ജീവമാക്കുക.

13. സംഘാംഗങ്ങൾ എല്ലാവരും ഒരേസമയം പ്രാർത്ഥിക്കുന്നതിനായി വൈകിട്ട് 7 മുതൽ 8 വരെയുള്ള സമയത്ത് സന്ധ്യാപ്രാർത്ഥന നടത്താൻ ശ്രദ്ധിക്കുക.

14. വ്യക്തിപരമായ പ്രാർത്ഥനയും യേശുവുമായുള്ള നിരന്തര ഹൃദയ സംഭാഷണവും ഒരു ശീലമാക്കി മാറ്റുക.

15. ദൈവമാതാവിനോടുള്ള മാദ്ധ്യസ്ഥം യാചിച്ചു കൊണ്ട് സുവിശേഷ സംഘത്തിനുവേണ്ടി ദിവസവും ഒരു ജപമാല ചൊല്ലി കാഴ്ച്ച വയ്ക്കുക.

16. സുവിശേഷ സംഘത്തിന്റെ വിജയത്തിനായി എല്ലാ വെള്ളിയാഴ്ചയും രാവിലെ ഉപവസിക്കുക.

17. എല്ലാ രംഗങ്ങളിലും, പ്രത്യേകിച്ച് പ്രവർത്തന മേഖലകളിൽ ക്രിസ്തീയ സാക്ഷ്യത്തിന്റെ ഉടമകളായി നിലകൊള്ളുക.

18. മദ്യം തുടങ്ങിയ ലഹരിവസ്തുക്കളും മറ്റു ദുശ്ശീലങ്ങളും പൂർണ്ണമായി ഉപേക്ഷിച്ച് മാതൃകപരമായ ജീവിതം നയിക്കുക.

19. സ്വന്തം ഭവനത്തിലുള്ളവർ, സഹോദരങ്ങൾ, ബന്ധുമിത്രാദികൾ, അയൽവാസികൾ, ഇടവകാംഗങ്ങൾ, സഹപ്രവർത്തകർ തുടങ്ങി എല്ലാവരുമായി സ്നേഹത്തോടെ പരസ്പരഐക്യത്തിൽ ജീവിക്കുക.

20. ധൂർത്ത് ഒഴിവാക്കി ലളിതവും പരസ്നേഹപരവുമായ ജീവിതം നയിക്കുക.

21. ഏതവസരത്തിലും എല്ലാവരോടും സുവിശേഷംതീക്ഷ്ണതയോടെ അറിയിക്കുക. എല്ലാവരെയും വചനാനുസൃത ജീവിതത്തിനും പ്രഘോഷണത്തിനും പ്രോത്സാഹിപ്പിക്കുക.

22. സ്ഥാനം, ബഹുമാനം, അംഗീകാരം, പ്രതിഫലം ഇവ ആഗ്രഹിക്കാതെ ദൈവമഹത്വവും മനുഷ്യരക്ഷയും ലക്ഷ്യം വച്ച് സുവിശേഷ ശുശ്രൂഷ ചെയ്യുക.

23. ആഴ്ചയിലൊരുദിവസമെങ്കിലും(കുറഞ്ഞത്



2 മണിക്കൂറെങ്കിലും സുവിശേഷ ശുശ്രൂഷയ്ക്കായി മാറ്റിവയ ക്കുക. സ്വന്തം അഭിരുചിയനുസരിച്ച് വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, ജയിലുകൾ, ഇടവകകൾ, കുടുംബങ്ങൾ, വ്യക്തികൾ തുടങ്ങിയ വിവിധ മേഖലകൾ ഇതിനായി തെരഞ്ഞെടുക്കുക.

24. സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങൾക്ക് അനുദിന ജീവിതത്തിൽ മുൻഗണന നല്കുക.

25. സ്വന്തം ആരോഗ്യം, സമയം, കഴിവുകൾ, പണം തുടങ്ങിയവയുടെയെല്ലാം ദശാംശം സുവിശേഷ ശുശ്രൂഷയ ്ക്കായി നല്കുക.

മുകളിൽ പറഞ്ഞ കാര്യങ്ങൾ കൃത്യമായി പാലിക്കാൻ സുവിശേഷ സംഘാംഗങ്ങൾ ബാദ്ധ്യസ്ഥരാണ്. എല്ലാ ദിവസവും ഉറങ്ങുന്നതിനുമുമ്പ് ഇക്കാര്യങ്ങൾ എങ്ങനെ പാലിച്ചുവെന്ന് ആത്മശോധന ചെയ്യുക. ഇപ്രകാരം ജീവിച്ചുകൊണ്ട് യേശുക്രിസ്തുവിന്റെ രക്ഷാകര പദ്ധതിയിൽ നമുക്കും പങ്കാളികളാകാം!

**4. സ്വയം നവീകരിക്കാനുള്ള വിളി**

സുവിശേഷ സംഘം എന്നത് ആഴമായ ഒരു ആദ്ധ്യാത്മികത ജീവിക്കാനുള്ള വിളിയാണെന്ന് നാം മനസിലാക്കി. ഓരോ വ്യക്തിയും സുവിശേഷം തന്നോട് തന്നെ ആദ്യം പ്രഘോഷിച്ച് സ്വയം നവീകരി ക്കപ്പെടുകയും സുവിശേഷ ചൈതന്യത്താൽ നവീകരിക്കപ്പെട്ട് പുതിയ സൃഷ്ടിയായി തീർന്ന് മറ്റുള്ളവർക്ക് സദ്വാർത്തയായിത്തീ രുകയും ചെയ്യണം. സുവിശേഷസംഘത്തിൽ അംഗമാകാനുള്ള ഒന്നാമത്തെ വ്യവസ്ഥ പശ്ചാത്താപവും മാനസാന്തരവുമാണ്. പശ്ചാത്താപവും മാനസാന്തരവും പ്രഘോഷിച്ചുകൊണ്ടാണ് സ്നാപകയോഹന്നാൻ യേശുവിന് വഴി ഒരുക്കിയത്. ദൈവരാജ്യം സമീപിച്ചിരിക്കുന്നു അനുതപിച്ച് സുവി ശേഷത്തിൽ വിശ്വസിക്കുവിൻ എന്നു പറഞ്ഞു കൊണ്ടാണ് യേശു തന്റെ പരസ്യശുശ്രൂഷ ആരംഭിച്ചത് (മർക്കോ. 1:15). നവസുവിശേഷവത്ക്കരണം കുമ്പസാരക്കൂട്ടിൽ നിന്നും ആരംഭിക്കണമെന്ന് ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പ ഉദ്ബോധിപ്പിച്ചു. ചുരുക്കത്തിൽ പശ്ചാത്താപത്തിലൂടെയും മാനസാന്തര ത്തിലൂടെയും യേശുവിനെ കണ്ടുമുട്ടി പുതിയ വ്യക്തിയാവുക എന്നതാണ് സുവിശേഷസംഘത്തിൽ അംഗമാകുന്ന ഒരാൾ ആദ്യമായി ചെയ്യേണ്ടത്.

**5. സുവിശേഷശുശ്രൂഷ നിർവഹിക്കാനുള്ള വിളി.**

യേശു തന്റെ പരസ്യജീവിതകാലത്ത് മറ്റുള്ളവർക്ക് എങ്ങനെ സുവിശേഷമായോ അതുതന്നെയാണ് സുവിശേഷ സംഘാംഗങ്ങളുടെയും പ്രവർത്തനശൈലി. യേശു അന്ധന് കാഴ്ച യായും ബധിരന് കേഴ്വിയായും രോഗിക്കു സൗഖ്യമായും വിശ ക്കുന്നവന് അപ്പമായും മരിച്ചവന് ജീവനായും പാപിക്ക് പാപ മോചനമായും സ്വയം നല്കികൊണ്ട് അവർക്കെല്ലാം സുവിശേഷ മായി, സദ്വാർത്തയായി. സുവിശേഷസംഘാംഗങ്ങൾക്കും ഇതെ ശുശ്രൂഷയാണ് നിർവഹിക്കാനുള്ളത്. സുവിശേഷസംഘാംഗ ങ്ങൾക്കായി വിവിധ ശുശ്രൂഷാ മേഖലകൾ രൂപപ്പെടുത്തിയിട്ടു ണ്ട്.

1. ഇടവകയിലുള്ള വിവിധ ശുശ്രൂഷകൾക്ക് നേതൃത്വം നല്കുക.
2. കുടുംബ സന്ദർശനം നടത്തുക. (House Visiting)
3. രോഗികളെ സന്ദർശിക്കുക (Visiting the Sick).
4. പ്രശ്നങ്ങളിലും പ്രയാസങ്ങളിലും ദാരിദ്ര്യത്തിലും ആകുലപ്പെട്ടിരിക്കുന്ന കുടുംബാംഗങ്ങളെയും വ്യക്തികളെയും കണ്ടെത്തി അവർക്ക് ആശ്വാസം നല്കുക.
5. ആശുപത്രികളിൽ രോഗികളെ സന്ദർശിച്ച് അവർക്ക് സുവിശേഷം നൽകുക (Hospital Ministry).
6. വ്യക്തികളെ നേരിട്ട് സമീപിച്ച് സുവിശേഷം അറിയിക്കുക (Person to Person Ministry).
7. മരണത്തിന്റെ സന്ദർഭങ്ങളിൽ സാന്നിദ്ധ്യം കൊണ്ടും പ്രാർത്ഥനകൊണ്ടും അവരെ സഹായിക്കുക.
8. കുട്ടികളിലും യുവജനങ്ങളിലും സ്കൂളുകളുടെ പശ്ചാത്തലത്തിൽ സുവിശേഷം നല്കുക (Campus Ministry).
9. വ്യക്തികളോടും, ചെറിയ സമൂഹത്തോടും, വലിയ സമൂഹത്തോടും വചനം പ്രഘോഷിക്കുക.
10. വൃദ്ധമന്ദിരങ്ങൾ, അനാഥാലയങ്ങൾ, ജയിലുകൾ എന്നിവിടങ്ങളിൽ സുവിശേഷ ശുശ്രൂഷ ചെയ്യുക.
11. മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുക.
12. അകത്തോലിക്കരോടും അക്രൈസ്തവരോടും സുവിശേഷം പ്രഘോഷിക്കുക.

ചുരുക്കത്തിൽ സ്വന്തം ഭവനത്തിലും ഇടവകയിലും ചുറ്റുപാടിലും യഥാർത്ഥ സുവിശേഷമായി ജീവിക്കുകയും പ്രഘോഷിക്കുകയും ചെയ്യുക എന്നതാണ് സുവിശേഷ സംഘത്തിന്റെ പ്രവർത്തനം. "സഭൈക്യം, സുവിശേഷ പ്രഘോഷണം" എന്നീ മലങ്കര സഭയുടെ അടിസ്ഥാന ആശയം ഉൾകൊണ്ട് വചനത്തോട് ചേർന്ന് ജീവിക്കാനും വചനം പ്രഘോഷിക്കാനുമുള്ള ഒരു വിളിയാണിത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷൻ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ മുഖ്യരക്ഷാധികാരിയായും സുവിശേഷവൽക്കരണത്തിനാ യുള്ള സുന്നഹദോസ് കമ്മീഷൻ ചെയർമാൻ അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് തിരുമേനി അദ്ധ്യക്ഷനായും അഭിവന്ദ്യ എബ്രഹാം മാർ യൂലിയോസ്, അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് എന്നീ പിതാക്കന്മാർ വൈസ് ചെയർമാൻ മാരായും ഫാ. ആന്റണി കാക്കനാട്ട് എക്സിക്യൂട്ടിവ് സെക്രട്ടറിയായും സി. നമിത എസ്. ഐ. സി., സി. ഫ്രാൻസീന ഡി.എം. എന്നിവർ സെക്രട്ടറിമാരായും കാതോലിക്കേറ്റ് കേന്ദ്ര മാക്കി ഈ സുവിശേഷസംഘം പ്രവർത്തിക്കുന്നതാണ്.

ചുരുക്കത്തിൽ സുവിശേഷസംഘം എന്നത് പരിശുദ്ധാ ത്മാവിന്റെ വിളിയും ഒരു ആധ്യാത്മികതയും ജീവിതശൈലിയും സിദ്ധിയും സുവിശേഷശുശ്രൂഷയുമാണ്. മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ എല്ലാ വ്യക്തികളെയും പ്രസ്ഥാനങ്ങ ളെയും സുവിശേഷത്താൽ ജ്വലിപ്പിക്കുന്ന നവീകരണ പ്രസ്ഥാ നമാണ് സുവിശേഷസംഘം. ഇതിൽ അംഗങ്ങളാകുന്നവർ ഈ ജീവിതശൈലിയും സുവിശേഷ ശുശ്രൂഷയും ജീവിതാവ സാനംവരെ തുടരേണ്ടതാണ്. ഇതിൽ മലങ്കര സഭാമക്കൾ എല്ലാ വരും അംഗങ്ങളായിതീർന്ന് നമ്മുടെ സഭയെ സുവിശേഷ ചൈതന്യത്താൽ ജ്വലിപ്പിക്കണമെന്നതാണ് സഭയുടെ ആഗ്ര ഹം. ഈ നവീകരണ പ്രസ്ഥാനത്തിൽ നമുക്ക് എല്ലാവർക്കും പങ്കുചേരാം, ഒന്നിച്ച് പ്രവർത്തിക്കാം.









# ദൈവദാസൻ മാർ ഈവാനിയോസ് മലങ്കരയുടെ സുവിശേഷകൻ



**ഫാ. ആന്റണി കാക്കനാട്ട്**
എക്സിക്യൂട്ടീവ് സെക്രട്ടറി
മലങ്കര സുറിയാനി കത്തോലിക്കാ
സുവിശേഷ സംഘം

ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലിത്തായുടെ ജനനം മുതൽ മരണം വരെയുള്ള ജീവിതത്തെയും തുടർന്ന് 2014 വരെയുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വളർച്ചയേയും ഇപ്പോഴത്തെ അവസ്ഥയെയും ഒന്നിച്ച് കാണാനും വ്യാഖ്യാനിക്കാനുമാണ് ഈ ലേഖനത്തിലൂടെ ഉദ്ദേശിക്കുന്നത്. മാർ ഈവാനിയോസ് തിരുമേനിയുടെ അഞ്ച് ജീവിതഘട്ടങ്ങളേയും അദ്ദേഹത്തിന്റെ ജീവിതത്തിലെ നാല് പിൻവാങ്ങലുകളേയും ഈ ലേഖനത്തിൽ വിവരിക്കുന്നു.

**പശ്ചാത്തലം**

പതിനാറാം നൂറ്റാണ്ടിലെ പ്രോട്ടസ്റ്റൻറ് വിഭജനത്തിനു ശേഷം കത്തോലിക്കാസഭയും പ്രോട്ടസ്റ്റന്റ് സഭയും തമ്മിൽ ദീർഘനാൾ ശത്രുതയിലും കലഹത്തിലും ജീവിച്ചു. എന്നാൽ അതിനുശേഷം ഇരുസഭകളും പ്രേഷിതപ്രവർത്തനങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. പ്രോട്ടസ്റ്റന്റ് സഭ പല വിഭാഗങ്ങളായി വിഭജിക്കപ്പെട്ടിരുന്ന പശ്ചാത്തലത്തിൽ വിവിധ പ്രോട്ടസ്റ്റൻറ് വിഭാഗങ്ങൾ ഒരു സ്ഥലത്ത് മിഷൻ പ്രവർത്തനങ്ങൾ ആരംഭിച്ചപ്പോൾ പ്രശ്നങ്ങൾ ഉടലെടുത്തു. ഈ പശ്ചാത്തലത്തിൽ 1910-ൽ ഇംഗ്ലണ്ടിലെ എഡിൻബറോ എന്ന സ്ഥലത്ത് പ്രോട്ടസ്റ്റന്റ് സഭ ഒരു കോൺഫറൻസ് വിളിച്ചുകൂട്ടി. ഐക്യവും പ്രേഷിതപ്രവർത്തനവും എന്നതായിരുന്നു ചർച്ചാവിഷയം. ഐക്യം കൂടാതെ സുവിശേഷപ്രഘോഷണം ഫലവത്താകില്ല എന്ന ബോധ്യത്തിൽ കോൺഫറൻസ് എത്തിച്ചേർന്നു. ഈ കാര്യങ്ങൾ ലോകത്തിലെ വിവിധ പ്രോട്ടസ്റ്റൻറ് മിഷനറിമാരുമായി ചർച്ച ചെയ്യുന്നതിന് അമേരിക്കക്കാരൻ ഡോക്ടർ മോട്ടിനെ നിയോഗിച്ചു. അദ്ദേഹം 1912 -ൽ കൽക്കത്തായിലെ സെറാമ്പൂരിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി. ഈ സമ്മേളത്തിൽ മലങ്കര സുറിയാനി സഭയിൽ നിന്നും സഭാതലവൻ വട്ടശ്ശേരിൽ മാർ ദിവന്ന്യാസോസും ഫാദർ പി. റ്റി. ഗീവർഗ്ഗീസും (മാർ ഈവാനിയോസും) പങ്കെടുത്തു. ഈ സമ്മേളനത്തിലെ ഐക്യവും പ്രേഷിതപ്രവർത്തനവും എന്ന ചിന്ത ഫാ. പി. റ്റി. ഗീവർഗ്ഗീസിന്റെ പിൽക്കാല ജീവിതത്തെ വളരെ സ്വാധീനിച്ചു.

**1. മാർ ഈവാനിയോസ് , ഒന്നാം ഘട്ടം: 1882-1913 (പഴയ സെമിനാരിയിൽ)**

1882 - ൽ മാവേലിക്കരയിൽ ജനിച്ച പി.റ്റി. ഗീവർഗീസ് പ്രാഥമിക വിദ്യാഭ്യാസത്തിന് ശേഷം മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നും എം. എ ബിരുദം നേടി. 1908 - ൽ വൈദികനായിത്തീർന്ന ഫാദർ പി. റ്റി. ഗീവർഗ്ഗീസ് കോട്ടയം എം. ഡി ഹൈസ്കൂളിന്റെ പ്രിൻസിപ്പലായി നിയമിതനായി. കോട്ടയത്തുള്ള പഴയ സെമിനാരിയിൽ താമസിച്ചുകൊണ്ടാണ് ഈ ശുശ്രൂഷ നിർവ്വഹി

ച്ചിരുന്നത്. പഴയ സെമിനാരി മലങ്കര സുറിയാനി സമുഹത്തിന്റെ കേന്ദ്രമായിരുന്നു. ഈ കാലഘട്ടത്തിനു മുമ്പ് തന്നെ മലങ്കര സഭ മൂന്ന് പിളർപ്പുകൾക്ക് സാക്ഷിയായി. 1772 – ൽ ഒന്നാം മാർ ദിവന്ന്യാസോസിന്റെ കാലത്ത് മലങ്കര സഭയിലെ ഒരു ചെറിയ വിഭാഗം തൊഴിയൂർ സഭ എന്ന പേരിൽ സഭയിൽനിന്നും മാറിനിന്നു. ചർച്ച് മിഷനറി സൊസൈറ്റിയിലെ (CMS) ചില അംഗങ്ങളെ മലങ്കര പള്ളികളിൽ പ്രസംഗിക്കുവാൻ അനുവദിച്ചതുവഴി പ്രോട്ടസ്റ്റന്റ് ആശയങ്ങൾ മലങ്കര പള്ളികളിൽ അവർ പഠിപ്പിച്ചു. തദ്ഫലമായി 1836 – ൽ മാവേലിക്കരയിൽ നടന്ന സുനഹദോസിൽ വച്ച് ഇംഗ്ലീഷ് മിഷനറിമാരെ പുറത്താക്കി. അതുവഴിയായി 6000 കുംടുംബങ്ങൾ മലങ്കര സഭയ്ക്ക് നഷ്ടമായി, അവരാണ് പിന്നീട് CSI ക്കാരായി തീർന്നത്. തുടർന്ന് പ്രോട്ടസ്റ്റന്റ് ആശയങ്ങൾ വീണ്ടും മലങ്കരയിൽ സജീവമായി 1876– ലെ മുളന്തുരുത്തി സുനഹദോസിൽ നവീകരണ ആശയക്കാരെ പുറത്താക്കി അവർ പിന്നീട് മാർത്തോമ്മാ സഭ എന്ന് അറിയപ്പെട്ടു. ഇപ്രകാരം മൂന്ന് പിളർപ്പുകൾ നേരിട്ട സഭയുടെ കേന്ദ്രത്തിലേക്കാണ് 1908–ൽ പി. റ്റി. ഗീവർഗ്ഗീസ് താമസമാക്കിയത്.

1911–ൽ അബ്ദുള്ള പാത്രിയർക്കീസ് അന്ത്യോക്യായിൽ നിന്നും മലങ്കരയിൽ എത്തുകയും ഈ സഭയുടെ ഭൗതികവും ആത്മീയവുമായ പൂർണ്ണ അധികാരം പാത്രിയർക്കീസിന് എഴുതി നല്കുന്നതിന് മലങ്കര സഭയിലെ പിതാക്കന്മാരോട് കൽപിക്കുകയും ചെയ്തു. മലങ്കരസഭയുടെ മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ മാർ ദിവന്ന്യാസിയോസ് പ്രസ്തുത കൽപനയിൽ ഒപ്പിട്ടില്ല, മറ്റ് മൂന്ന് പിതാക്കന്മാർ കൽപനയിൽ ഒപ്പിടുകയുണ്ടായി. അതിനാൽ വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് മുടക്കുകയും സഭയിൽ പ്രശ്നങ്ങൾ ആരംഭിക്കുകയും ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അഴിക്കുന്നതിനായി ഫാ. പി. റ്റി. ഗീവഗ്ഗീസ് മുൻകൈ എടുത്ത് അന്ത്യോക്യായിലെ മുൻ പാത്രിയർക്കീസ് അബ്ദദ് മ്ശിഹായെ മലങ്കരയിലേയ്ക്ക് വിളിക്കുകയും അദ്ദേഹം വന്ന് വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അഴിക്കുകയും 1912–ൽ കാതോലിക്കേറ്റ് സ്ഥാപിക്കുകയും ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയെ അനുകൂലിച്ചവർ മെത്രാൻ കക്ഷിയും പാത്രിയർക്കീസ്ബാവായെ അനുകൂലിച്ചവർ ബാവാകക്ഷിയുമായി. പിൽക്കാലത്ത് മെത്രാൻകക്ഷി ഓർത്തഡോക്സ് സഭയെന്നും, ബാവാകക്ഷി യാക്കോബായ സഭയെന്നും അറിയപ്പെട്ടു. അങ്ങനെ മലങ്കരയിൽ നാലാമത്തെ വലിയൊരു പിളർപ്പുണ്ടായി. പഴയ സെമിനാരിയുടെ അങ്കണം മുഴുവൻ രണ്ടു ഗ്രൂപ്പിലേയും പരസ്പരം കലഹിക്കുന്ന വ്യക്തികളെകൊണ്ട് നിറഞ്ഞു. വട്ടശ്ശേരിൽ തിരുമേനിയുടെ അംഗരക്ഷകനായിരുന്ന ആനപ്പാപ്പിയെ മറുഭാഗം വധിച്ചു. അങ്ങനെ പരിശുദ്ധമായ പഴയ സെമിനാരിയുടെ പരിസരം മുഴുവൻ വഴക്കിന്റേയും തിന്മയുടേയും കേന്ദ്രമായി. ഇത് ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ ഏറെ വേദനിപ്പിച്ചു. തന്റെ സഭയുടെ തകർച്ചയിൽ അദ്ദേഹം ഏറെ ദുഃഖിതനായി. തന്റെ ആത്മകഥയായ ഗിരിദീപത്തിൽ അദ്ദേഹം ഇപ്രകാരം എഴുതി: "മലങ്കര സുറിയാനി സമുദായത്തിലെ ദ്വന്ദയുദ്ധങ്ങൾ, തമ്മിൽത്തമ്മിലുണ്ടായിരുന്ന തൊഴുത്തിൽ കുത്ത്, അനർഹമായ വ്യാമോഹം, സ്വാർത്ഥപരമായ അഭിവാഞ്ച എന്നിവയെല്ലാം കൂടി ഒടുവിൽ പഴയ സെമിനാരിയുടെ മുറ്റത്തെ രക്തം കൊണ്ട് കുളിപ്പിച്ചല്ലോ എന്നു നാം വിഷാദിച്ചു. സാമുദായികമായ ദുരഭിമാനവും വാശിയും കൊലപാതകത്തിലേക്കുതന്നെ മനുഷ്യരെ ഇറക്കിവിട്ടുകളഞ്ഞു" (ഗിരിദീപം 30). ഈ പശ്ചാത്തലത്തിലാണ് അദ്ദേഹം 1912 ൽ സെറാമ്പൂരിലെ മീറ്റിംഗിൽ സംബന്ധിക്കുന്നത്.




### 2. മാർ ഈവാനിയോസ്, രണ്ടാം ഘട്ടം: 1913–1919 (സെറാമ്പൂരിൽ)

മെത്രാൻകക്ഷി, ബാവാകക്ഷി എന്നിങ്ങനെ മലങ്കര സഭ 1912 – ൽ രണ്ടായി പിളർന്നതോടുകൂടി സഭയിൽ വ്യവഹാരങ്ങളും വഴക്കും അസ്വസ്ഥതയും ആരംഭിച്ചു. ഇത് ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ ഏറെ വേദനിപ്പിച്ചു. 1912 ൽ സെറാമ്പൂരിലെ മീറ്റിംഗിൽ വച്ച് കോളേജ് പ്രിൻസിപ്പൽ ഡോ. ഹവ്വൽസ് ഫാ. പി.റ്റി. ഗീവർഗ്ഗീസിന്റെ ഉന്നത വിദ്യാഭ്യാസ യോഗ്യത മനസ്സിലാക്കി അവിടെ പഠിപ്പിക്കുന്നതിനായി ക്ഷണിച്ചിരുന്നു. എന്നാൽ ഫാ. പി.റ്റി. ഗീവഗ്ഗീസ് ആ ക്ഷണം നിരസിച്ചു. പിന്നീട് ഡോക്ടർ ഹവ്വൽസ്സ് ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ



സെറാമ്പൂരിലേയ്ക്ക് നിരന്തരം ക്ഷണിച്ചുകൊണ്ടിരുന്നു. അങ്ങനെ വട്ടശ്ശേരിൽ തിരുമേനിയുടെ അനുവാദത്തോടെ അദ്ദേഹം 1913 ൽ സെറാമ്പൂരിലേയ്ക്ക് പോയി. സെറാമ്പൂരിലേയ്ക്കുള്ള യാത്രയെക്കുറിച്ച് ഗിരിദീപത്തിൽ ഇപ്രകാരം എഴുതുന്നു. "ഏറെ ദിവസങ്ങളായി നെഞ്ചിന്മേൽ വെയ്ക്കപ്പെട്ടിരുന്ന ഒരു പാറക്കല്ല് പെട്ടെന്ന് എടുത്തു മാറ്റിയാൽ എങ്ങനെയോ, അതുപോലെ, അനുക്ഷണം നമുക്ക് വലിയ ഒരു ആശ്വാസവും സുഖവും തോന്നി" (ഗിരിദീപം 49).

ഫാദർ പി. റ്റി. ഗീവർഗ്ഗീസിന്റെ ജീവിതത്തിൽ ഒരു ഉപേക്ഷിക്കലിന്റെ അഥവാ പിൻവാങ്ങലിന്റെ ആദ്ധ്യാത്മികത നിരന്തരം കാണാൻ സാധിക്കും. അദ്ദേഹം ഒരു സ്ഥലത്ത് നിറഞ്ഞുനില്ക്കുമ്പോൾ, കത്തിജ്വലിച്ചുനില്ക്കുമ്പോൾ അവിടം വിട്ടുപേക്ഷിക്കും. കോട്ടയത്ത് എം. ഡി. സെമിനാരിയുടെ പ്രിൻസിപ്പലായും, വട്ടശ്ശേരിൽ തിരുമേനി കഴിഞ്ഞാൽ പിന്നെ സഭയ്ക്ക് നേതൃത്വം നല്കിയിരുന്ന ഫാ. പി. റ്റി. ഗീവർഗ്ഗീസ് കോട്ടയത്ത് കത്തിജ്വലിച്ചു നിൽക്കുമ്പോൾ ആദ്ധ്യാത്മിക സംഘർഷം മൂലം എം.ഡി. സെമിനാരി വിട്ട് സെറാമ്പൂരിലേക്ക് യാത്രയായി. ഇത് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒന്നാം പിൻവാങ്ങലാണ്.

1913-ൽ സെറാമ്പൂരിൽ പ്രൊഫസറായി അദ്ദേഹം ശുശ്രൂഷ ആരംഭിച്ചു. മാസം 1000 രൂപ ശമ്പളം ലഭിച്ചിരുന്നു. ഇന്നത്തെ 10 ലക്ഷം രൂപായുടെ വില അന്ന് 1000 രൂപയ്ക്ക് ഉണ്ട്. ഒരു വർഷത്തെശമ്പളം വട്ടിപ്പണത്തേക്കാൾ ഉണ്ടല്ലോ എന്ന് വട്ടശ്ശേരിൽ തിരുമേനി ഫാ. പി.റ്റി. ഗീവർഗ്ഗീസിനോട് പറഞ്ഞു. തനിക്കു ലഭിച്ച പണം എം.ഡി. സെമിനാരിയ്ക്കും വൈദിക കോളേജിനു വേണ്ടിയും ചിലവഴിച്ചതുകൂടാതെ ധാരാളം ചെറുപ്പക്കാരെ സെറാമ്പൂരിൽ കൊണ്ടു പോയി അദ്ദേഹം പഠിപ്പിച്ചു.

സെറാമ്പൂർ വാസം അദ്ദേഹത്തിന്റെ ജീവിതത്തെ മാറ്റി മറിച്ചു. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കണം എന്ന ചിന്ത അദ്ദേഹത്തെ സ്വാധീനിച്ചു. കത്തോലിക്കാ മിഷനറിമാരുടേയും പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടേയും പ്രേഷിത പ്രവർത്തനങ്ങൾ അദ്ദേഹത്തെ ഏറെ സ്വാധീനിച്ചു. "ഭാരതഭൂമിയുടെ ആത്മോൽക്കർഷാർത്ഥം അന്യരാജ്യങ്ങളിൽനിന്നു പലരും ഇവിടെ എത്തി. ആരോഗ്യവും ധനവും, പരിഗണിക്കാതെ സുവിശേഷപ്രചരണം ചെയ്തുവരുന്നത് കണ്ടുകൊണ്ടിരുന്നിട്ടും, പൂർവ്വികസഭയുടെ ക്ഷന്തവ്യമല്ലാത്ത ആലസ്യത്തേയും വിസ്മൃതിയേയും കുറിച്ച് അവരിൽ ചിലർ അഭിമുഖമായി ചോദിക്കുകയോ പോലുംചെയ്തിട്ടും ഉണരാതെയും എണീക്കാതെയുമുള്ള നമ്മുടെ ആ പഴയ കിടപ്പ് അത്യന്തം ലജ്ജാകരവും കുറ്റകരവും ആണെന്ന് മനസ്സിലാക്കികൊണ്ട് ഇപ്പോഴെങ്കിലും അതിനെപ്പറ്റി പശ്ചാത്തപിക്കുവാൻ കഴിയുന്നില്ലെങ്കിൽ അതു വലിയ നിർഭാഗ്യമായിതന്നെ കരുതപ്പെടേണ്ടതാണ്. നിശ്ചയമായും ഭാരതഭൂമിയുടെ അവിശ്വാസ

ത്തിനും ആത്മീയമായ അതിന്റെ അജ്ഞാനത്തിനും ഒരു കാലത്ത് മലങ്കര സുറിയാനി സമുദായം സമാധാനം പറയേണ്ടതായിത്തന്നെ വന്നുകൂടും'' **(ഗിരിദീപം, 57-58)**. എന്റെ സഭ നവീകരിക്കപ്പെടാതെ സുവിശേഷ ശുശ്രൂഷ ഫലവത്താകില്ല എന്നും, എന്റെ സഭ നവീകരിക്കപ്പെടാൻ ഞാനാണ് ആദ്യം നവീകരിക്കപ്പെടേണ്ടത് എന്നുമുള്ള ബോധ്യം അദ്ദേഹത്തെ ശക്തിപ്പെടുത്തി. അതിനു വേണ്ടി അദ്ദേഹം ഒരു ആഴമായ ആദ്ധ്യാത്മികജീവിതത്തിന് തന്നെത്തന്നെ സമർപ്പിച്ചു. ഒരു രണ്ടു നില വീട് വാടകയ്ക്ക് എടുത്ത് താത്പര്യമുള്ള ചെറുപ്പക്കാരെ കൂടെ കൂട്ടി കർശനമായ ഒരു പൗരസ്ത്യ ആദ്ധ്യാത്മികത ജീവിക്കാനാരംഭിച്ചു. യാമപ്രാർത്ഥന, നോമ്പ് വർജ്ജന ദൈവസ്നേഹമുള്ള സുവിശേഷകന്മാർ സഭയിൽ ഉണ്ടായെങ്കിൽ മാത്രമേ സുവിശേഷശുശ്രൂഷ ഫലവത്താകയുള്ളൂ എന്ന് മനസ്സിലാക്കി ഒരു ആശ്രമ പ്രസ്ഥാനം ആരംഭിക്കാൻ അദ്ദേഹം തീരുമാനിച്ചു. ഒരു സന്യാസ ജീവിതത്തിലൂടെ സ്വയം നവീകരിച്ച്, തന്റെ സഭയെ നവീകരിച്ച് ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കാനുള്ള ആഗ്രഹത്തിൽ അദ്ദേഹം സെറാമ്പൂർ ഉപേക്ഷിച്ചു. യേശുമിശിഹായെപ്പോലെ സ്വയം പരിത്യജിച്ച്, ക്രിസ്തുശിഷ്യരെപ്പോലെ സകലതും ഉപേക്ഷിച്ചുകൊണ്ട് ഒരു സന്യാസിക്ക് ഇപ്രകാരം യഥാർത്ഥ സുവിശേഷകനാകാൻ സാധിക്കുമെന്നും മനസ്സിലാക്കി അദ്ദേഹം സെറാമ്പൂർ വിട്ട് മുണ്ടൻമല കയറി.



ഉപവാസം, വി. ഗ്രന്ഥ ധ്യാനം, വി. ഗ്രന്ഥ പഠനം, വി. കുർബാന എന്നിവയിലധിഷ്ഠിതമായ ഒരു ആദ്ധ്യാത്മികത ജീവിക്കാനാരംഭിച്ചു. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കാൻ ഒരു മിഷനറി സമൂഹം ആരംഭിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. സ്വന്തം സമുദായത്തിന്റെ സുവിശേഷത്തോടുള്ള താത്പര്യകുറവിൽ അദ്ദേഹം ഏറെ വേദനിച്ചു. ഒരു കാലത്ത് ഈ ഉപേക്ഷയ്ക്ക് ദൈവത്തോട് നാം കണക്ക് ബോധിപ്പിക്കേണ്ടി വരും എന്ന് അദ്ദേഹം പറഞ്ഞു. ദീർഘനാളത്തെ പ്രാർത്ഥനയ്ക്കു ശേഷം ഒരു മിഷനറി സമൂഹം പ്രായോഗികമല്ലെന്നു മനസിലാക്കി. അവിവാഹിതരായ, സ്വയം സമർപ്പിതരായ, യഥാർത്ഥമായ ദൈവഭക്തിയും

### 3. മാർ ഈവാനിയോസ്, മൂന്നാം ഘട്ടം: 1919-1930 (മുണ്ടൻമലയിൽ)

സെറാമ്പൂരിൽ കത്തിജ്വലിച്ചിരുന്ന ഫാ. പി.റ്റി. ഗീവർഗ്ഗീസ് സെറാമ്പൂരിലെ എല്ലാ ആനുകൂല്യങ്ങളും പദവിയും സമ്പത്തും എല്ലാം വിട്ടുപേക്ഷിച്ച് കാഷായ വസ്ത്രം ധരിച്ച് മൺചട്ടി എടുത്ത് ഒരു താപസ ജീവിതത്തിനായ് മുണ്ടൻമല കയറി. ഇത് അദ്ദേഹത്തിന്റെ രണ്ടാം പിൻവാങ്ങലാണ്. പഞ്ചാബിൽ ഒരു ആശ്രമം ആരംഭിക്കാനാണ് അദ്ദേഹം ആഗ്രഹിച്ചത്. ഈ കാര്യം പല സുഹൃത്തുക്കളോടും പങ്കുവച്ചു. അദ്ദേഹത്തിന്റെ സുഹൃത്തായ ജോൺ വക്കീൽ ഇതറിഞ്ഞ് മുണ്ടൻമലയിൽ തനിക്കുണ്ടായിരുന്ന 100 ഏക്കർ സ്ഥലം ആശ്ര



മത്തിനായി വിട്ടുനൽകാമെന്നു പറഞ്ഞു. അങ്ങനെ മുണ്ടൻമലയിൽ കുടിൽകെട്ടി ആശ്രമം ആരംഭിച്ചു. ഫാ. പി. റ്റി. ഗീവർഗ്ഗീസ് തന്റെ പിതാവിന്റെ കൈയ്യിൽ നിന്നും 1500 രൂപാ വാങ്ങി 250 ഏക്കർ സ്ഥലം കൂടി വാങ്ങിച്ചു. പിന്നീട് 50 ഏക്കർ സ്ഥലം കൂട്ടിചേർത്തു. അങ്ങനെ 400 ഏക്കർ സ്ഥലത്ത് ആശ്രമം ആരംഭിച്ചു.

മുണ്ടൻമലയിൽ ഒരു താപസ ജീവിതം അദ്ദേഹവും ശിഷ്യന്മാരും ആരംഭിച്ചു. അങ്ങനെ മുണ്ടൻ മലയിൽ സുവിശേഷ ചൈതന്യം ഒഴുകി, ധാരാളം ആളുകൾ മുണ്ടൻമലയിലേക്ക് കടന്നുവന്നു. നോമ്പുകാലത്ത് മുണ്ടൻമലയിൽ ധാരാളം വിശ്വാസികൾ ഓടി എത്തി. 1925 ൽ ഫാ. പി. റ്റി. ഗീവർഗ്ഗീസിനെ ബഥനിയുടെ മെത്രാനായി വാഴിച്ചു. പ്രസ്തുത ചടങ്ങിൽ മാർ ഈവാനിയോസ് ഒരു ദീർഘ പ്രസംഗം നടത്തി. കാതോലിക്കാബാവയും മറ്റ് പിതാക്കന്മാരും ഇരിക്കുന്ന വേദിയിൽ വച്ച് അദ്ദേഹം ഐക്യത്തിന്റെ ആവശ്യകതയെക്കുറിച്ച് പറഞ്ഞു. മാർതോമ്മാക്കാരുമായും, കത്തോലിക്കരുമായും, യാക്കോബായക്കാരുമായും എല്ലാം നാം ഐക്യം സ്ഥാപിക്കണം. കർത്താവിന്റെ ശരീരമായ സഭ മുറിക്കപ്പെട്ടിരിക്കുന്നു. ഐക്യമില്ലാതെ സുവിശേഷ ശുശ്രൂഷ ഫലവത്താകില്ല. പ്രസ്തുത മീറ്റിംഗിൽ അദ്ദേഹം വീണ്ടും പറഞ്ഞു. നമ്മുടെ കാതോലിക്കാബാവയ്ക്ക് താമസിക്കാൻ മനോഹരമായ ഒരു കാതോലിക്കേറ്റ് പണിയണം. നമ്മുടെ മെത്രാന്മാരുടെ സമൂഹത്തിലെ വിലയ്ക്കും നിലയ്ക്കുമനുസരിച്ച് നല്ല മെത്രാസന മന്ദിരങ്ങൾ പണിയണം. എന്നാൽ ബഥനിമെത്രാൻ ബഥനി ആശ്രമത്തിന്റെ കുടിലിൽ താമസിക്കും. നമ്മുടെ ബാവയ്ക്കും മറ്റു പിതാക്കന്മാർക്കും രത്നഖചിതമുള്ള സ്ലീബായും അംശവടിയും നിങ്ങൾ നല്കണം. എന്നാൽ ബഥനി മെത്രാൻ തടികൊണ്ടുള്ള അംശവടിയും സ്ലീബായും ഉപയോഗിക്കും. ബഥനി മെത്രാൻ മൺചട്ടിയിൽ ആഹാരം കഴിക്കും. ഒരു താപസന്റെ ജീവിത വിശുദ്ധിയുടെ ആഴങ്ങൾ ഈ വാക്കുകളിൽ നമുക്ക് കാണാൻ സാധിക്കും.

1926-ൽ പരുമലയിൽ കൂടിയ ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് റോമാസഭയുമായി പുനരൈക്യത്തിനുള്ള സാധ്യത ആരായാൻ മാർ ഈവാനിയോസിനെ ചുമതല ഏൽപ്പിച്ചു. എന്നാൽ അതിനുള്ള സാധ്യതകൾ തെളിഞ്ഞു വന്നപ്പോൾ സഭാ നേതൃത്വം പുനരൈക്യം എന്ന ആശയത്തിൽ നിന്നും പിന്മാറി. മാർ ഈവാനിയോസും ശിഷ്യരും മുണ്ടന്മലയിൽ ജീവിച്ച കർശനമായ സന്യാസ ആദ്ധ്യാത്മികതയിൽ പരിശുദ്ധാത്മാവിന്റെ അഭിഷേകം ഉണ്ടായി. കർത്താവിന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്. ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു എന്ന ബോധ്യത്തിൽ മാർ ഈവാനിയോസും ശിഷ്യരും മുണ്ടന്മല ഇറങ്ങി. പിതാവേ ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ

അവരും നമ്മിൽ ഒന്നായിരിക്കുവാൻ വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു എന്ന യേശുവിന്റെ ആഗ്രഹവും (യോഹ. 17:21-22), നിങ്ങൾ ലോകം മുഴുവൻ പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കണം എന്ന യേശുവിന്റെ കൽപനയും (മർക്കോ. 16:15) അടിസ്ഥാന പ്രമാണമായി കരുതി അവർ 1930 ആഗസ്റ്റ് 20 ന് മുണ്ടന്മല ഇറങ്ങി. തുടർന്ന് വെണ്ണിക്കുളത്തു വന്ന് ഒരു വാടക വീട്ടിൽ താമസിച്ചു. 1930 സെപ്റ്റംബർ 20-ന് കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു. മുണ്ടന്മലയിൽ ആശ്രമത്തിന്റെ പേരിൽ ഉണ്ടായിരുന്ന 400 ഏക്കർ സ്ഥലവും അതിന്റെ ആസ്തിയും ഓർത്തഡോക്സ് സഭയിലെ ട്രസ്റ്റിമാരെ വിളിച്ച് ചുമതല അവരെ ഏൽപ്പിച്ചു. പ്രാർത്ഥനാ പുസ്തകം മാത്രം എടുത്ത് ശിഷ്യരുമൊത്ത് ഒന്നുമില്ലാത്തവനായി ദൈവത്തിൽ ശരണം വച്ച് മുണ്ടന്മല ഇറങ്ങി. ഇത് അദ്ദേഹത്തിന്റെ മൂന്നാമത്തെ പിൻവാങ്ങലാണ്. മുണ്ടന്മലയിൽ ജ്വലിച്ചു നിന്നിരുന്ന മാർ ഈവാനിയോസ് പരിശുദ്ധാത്മ അഭിഷേകത്തിൽ സ്ഥാനം, അംഗീകാരം, സുരക്ഷിതത്വം, അധികാരം, സമ്പത്ത് എല്ലാം ഉപേക്ഷിച്ച് മുണ്ടന്മല ഇറങ്ങി. മുണ്ടന്മല ഇറക്കം ഒരു സന്യാസിയുടെ ഉപേക്ഷിക്കലിന്റെ യഥാർത്ഥ അടയാളമായിരുന്നു.

മുണ്ടൻമല ഇറങ്ങി വെണ്ണിക്കുളത്തു വന്ന് താമസിച്ച മാർ ഈവാനിയോസ് കാതോലിക്കാ ബാവായ്ക്ക് എഴുതിയ കത്തിൽ ഇപ്രകാരം പറയുന്നു. ''മലങ്കര സഭയിലെ അധികാര മത്സരങ്ങളും പിളർപ്പുകളും വ്യവഹാരങ്ങളും ഇനിയും തുടർന്നു പോകുന്നിടത്തോളം കാലം ഇപ്പോൾ ഉണ്ടായതിന്റെ സഹസ്രമടങ്ങ് ആത്മീയ അധോഗതിയും നാശവും ജനസമൂഹത്തിനുണ്ടാകമെന്നും ദൈവ തിരുനാമം പൂർവ്വാധികം നിന്ദിക്കപ്പെടുമെന്നും എനിക്ക് സത്യമായി മനോബോധ്യമുണ്ട്. അതിനാൽ ദൈവതിരുനാമം മഹത്വീകരിക്കാൻ തക്കവണ്ണമുള്ള ഒരു പ്രസ്ഥാനം (പുനരൈക്യ പ്രസ്ഥാനം) അവിടുന്ന് യോജിച്ച് സ്വീകരിക്കണമെന്ന് അപേക്ഷിക്കുന്നു''. ചുരുക്കത്തിൽ താനായിരിക്കുന്ന സഭയുടെ ആത്മീയമായ തകർച്ചയിൽ മനംനൊന്ത് തന്റെ സഭയെ നവീകരിക്കുവാനും ദൈവതിരുനാമം മഹത്വീകരിക്കുവാനും അദ്ദേഹം ആഗ്രഹിച്ചു. അങ്ങനെ പരിശുദ്ധാത്മ പ്രേരണയാൽ ഐക്യത്തിനു വേണ്ടിയും സുവിശേഷ പ്രഘോഷണത്തിനു വേണ്ടിയും അദ്ദേഹം എല്ലാം ഉപേക്ഷിച്ച് ഒന്നും ഇല്ലാത്തവനായി മുണ്ടൻമല ഇറങ്ങി.

**4. മാർ ഈവാനിയോസ്, നാലാം ഘട്ടം: 1930 - 1953 (തിരുവനന്തപുരം)**

1930 ൽ എന്താണ് സംഭവിച്ചത്? ഒരു വിഭജനമായിരുന്നോ? പുതിയ കക്ഷി രൂപീകരിക്കുകയായിരുന്നോ? പുതിയ സഭ രൂപീകരിക്കുകയായിരുന്നോ? ഇത് മൂന്നുമല്ല 1930 - ൽ സംഭവിച്ചത്. 1930-ൽ പരിശുദ്ധാത്മാവിന്റെ ഒരു പ്രത്യേക ഇടപെടൽ ഉണ്ടായി. ഐക്യത്തിനുവേണ്ടിയും സുവിശേഷ പ്രഘോഷണത്തിനു വേണ്ടിയും ആത്മാവിൽ നിറഞ്ഞവനായി എല്ലാം വിട്ടുപേക്ഷിച്ച് മുണ്ടന്മല ഇറങ്ങി. പുനരൈക്യം എന്ന ആശയം മലങ്കര സഭയെ തകർക്കാനായിരുന്നില്ല. പിന്നയോ മലങ്കര സഭയെ നവീകരിച്ച് സുവിശേഷ ശുശ്രൂഷയ്ക്ക് ഒരുക്കുന്നതിനായിരുന്നു. 1911 മുതൽ മലങ്കരസഭയുടെ ശക്തിമുഴുവൻ വഴക്കിനും വ്യവഹാരത്തിനും മാൽസര്യത്തിനും ചെലവഴിക്കേണ്ടി വന്നത് അദ്ദേഹത്തെ വളരെ വേദനിപ്പിച്ചു. ഈ പശ്ചാത്തലത്തിലാണ് പുനരൈക്യവും, സുവിശേഷ പ്രഘോഷണവും എന്നീ ചിന്തകൾ ശക്തിപ്പെട്ടത്. ഇക്കാര്യത്തിനു വേണ്ടി ദീർഘനാൾ അദ്ദേഹം പ്രാർത്ഥിച്ച് ഒരുങ്ങി. ഗിരിദീപത്തിൽ അദ്ദേഹം ഇപ്രകാരം എഴുതുന്നു: "ദൈവഹിതം എന്തുതന്നെയായിരുന്നാലും അതിനായി സ്വരാജ്യത്തെയോ സ്വജനങ്ങളെയോ ഉപേക്ഷിക്കേണ്ടി വന്നാൽ പോലും അവയ്ക്കൊക്കെ സന്നദ്ധനായി സുവിശേഷ പ്രചരണാർത്ഥം വരാവുന്ന ക്ലേശങ്ങളെല്ലാം അവഗണിച്ച് ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് ജീവിപ്പാൻ നമ്മെയും ശിഷ്യന്മാരെയും പ്രാപ്തരാക്കണമെ എന്നതായിരുന്നു നാം അപേക്ഷിച്ചു വന്നത്" (ഗിരിദീപം പേജ് 59-60). അങ്ങനെ 1930 - ൽ പരിശുദ്ധാത്മാവിന്റെ ഇടപെടലിൽ മാർ ഈവാനിയോസും ശിഷ്യരും മുണ്ടന്മല ഉപേക്ഷിച്ച് കത്തോലിക്കാസഭയുടെ കൂട്ടായ്മയിൽ ചേർന്നു. അങ്ങനെ ഈ ചെറിയ സമൂഹം മലങ്കര സുറിയാനി കത്തോലിക്കാ സഭ എന്ന് അറിയപ്പെട്ടു.

യേശു ആത്മാവിൽ നിറഞ്ഞവനായി ദൈവരാജ്യ പ്രഘോഷണത്തിന് ഇറങ്ങിയതുപോലെയാണ് മാർ ഈവാനിയോസ് ആത്മാവിൽ നിറഞ്ഞ് ഐക്യത്തിനും സുവിശേഷ പ്രഘോഷണത്തിനുമായി ഇറങ്ങിയത്. യേശു യഹൂദമതത്തെ നശിപ്പിക്കാനല്ല അതിനെ നവീകരിക്കാനാണ് വന്നത്. പക്ഷേ അതിനെ ഉൾക്കൊള്ളാൻ യഹൂദമത നേതൃത്വത്തിന് കഴിഞ്ഞില്ല. മലങ്കര സഭയെ നവീകരിക്കുന്നതിനും ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുന്നതിനുമായി സഭയെ ഒരുക്കുന്നതിനാണ് മാർ ഈവാനിയോസ് ആഗ്രഹിച്ചത്. പക്ഷേ അത് ഉൾക്കൊള്ളാൻ അന്നത്തെ മലങ്കര സഭാ നേതൃത്വത്തിന് കഴിഞ്ഞില്ല. യേശുവിന്റെ മരണ ഉത്ഥാന ശേഷം യേശുവിനെ അനുഗമിച്ചവർ ക്രിസ്ത്യാനികളായി അറിയപ്പെട്ടു. അവരെ യഹൂദമതം പീഡിപ്പിച്ചു. അതുപോലെ തന്നെ മാർ ഈവാനിയോസിന്റെ ചിന്തകളെ സ്വീകരിച്ച് പുനരൈക്യപ്പെട്ട മലങ്കര സുറിയാനി കത്തോലിക്കാ സഭയും ആദ്യകാലങ്ങളിൽ പീഡിപ്പിക്കപ്പെട്ടു. മാർ ഈവാനിയോസിനെ വഴിയിൽ തടയുക, ഘെരാവോ ചെയ്യുക, പാരഡിപ്പാട്ട് പാടി അധിക്ഷേപിക്കുക, ശവപ്പെട്ടിയിൽ മാർ ഈവാനിയോസിന്റെ പേരെഴുതി അദ്ദേഹം പോകുന്ന വഴികളിൽ ശവമടക്ക് നടത്തുക എന്നിങ്ങനെ വിവിധ തരത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ പീഡിപ്പിക്കപ്പെട്ടു. മലങ്കര കത്തോലിക്കാ സഭയിലേക്കു വന്ന കുടുംബങ്ങൾക്ക്



ഭ്രഷ്ട് കൽപ്പിച്ച് അവരെ സമൂഹത്തിന്റെ പൊതുധാരയിൽ നിന്നും അകറ്റി നിർത്തി. പുതിയ പള്ളിയും സെമിത്തേരിയും പണിയുന്നതിന് തടസ്സം ഉണ്ടാക്കി, ഇപ്രകാരം സഭ വിവിധ തരത്തിൽ പീഡിപ്പിക്കപ്പെട്ടു. യഹൂദമതത്തിന് യേശുക്രിസ്തുവിനെയും അവന്റെ പുനരുത്ഥാനത്തെയും തുടർന്ന് ക്രിസ്തുമതത്തെയും ഉൾക്കൊള്ളാൻ സാധിക്കാഞ്ഞതുപോലെ അന്നത്തെ മലങ്കര സഭാനേതൃത്വത്തിന് മാർ ഈവാനിയോസിനെയും അദ്ദേഹത്തിന്റെ വിശുദ്ധിയെയും മലങ്കര കത്തോലിക്കാ സഭയെയും പൂർണ്ണമായി ഉൾക്കൊള്ളാൻ സാധിച്ചില്ല എന്നതാണ് യാഥാർത്ഥ്യം.

മാർ ഈവാനിയോസിന്റെ ആദ്ധ്യാത്മിക ലക്ഷ്യം സുവിശേഷ പ്രഘോഷണമായിരുന്നു. പുനരൈക്യം അതിനുള്ള വഴി മാത്രമായിരുന്നു. 1932 – ൽ അദ്ദേഹം തിരുവനന്തപുരത്ത് ആസ്ഥാനം സ്ഥാപിക്കാൻ താത്പര്യപ്പെട്ടത് ഈ ലക്ഷ്യത്തെ മുൻനിർത്തിയാണ്. പുനരൈക്യമായിരുന്നു ആത്യന്തിക ലക്ഷ്യമെങ്കിൽ അദ്ദേഹം കോട്ടയത്ത് ആസ്ഥാനം തുടങ്ങുമായിരുന്നു. ആയൂർക്ക് തെക്ക് മലങ്കരക്കാരുടെ സാന്നിധ്യം പോലും ഇല്ലായിരുന്നു എന്നു നാം മനസ്സിലാക്കണം. 1932–ൽ തിരുവനന്തപുരം കേന്ദ്രീകരിച്ച് അദ്ദേഹം സുവിശേഷ പ്രഘോഷണം ആരംഭിച്ചു. ബഥനി സന്യാസികളും, സന്യാസിനികളും, അല്മായ പ്രേഷിതരും സുവിശേഷ പ്രഘോഷണത്തിന് നേതൃത്വം നൽകി. മാർത്താണ്ഡം കേന്ദ്രീകരിച്ച് ഫാ. ജോസഫ് കുഴിഞ്ഞാലിന്റെ നേതൃത്വത്തിൽ മേരീമക്കൾ സമൂഹം (D.M.) ആരംഭിക്കുകയും മിഷൻ പ്രവർത്തനം ശക്തിപ്പെടുത്തുകയും ചെയ്തു. അങ്ങനെ ആയിരങ്ങൾ മറ്റു മതത്തിൽ നിന്നും മലങ്കര കത്തോലിക്കാ സഭയിലേക്ക് കടന്നുവന്നു. തിരുവനന്തപുരത്തിനു തെക്ക് ഏകദേശം ഒന്നേകാൽലക്ഷം വ്യക്തികൾ പ്രേഷിത പ്രവർത്തനത്തിലൂടെ മലങ്കര കത്തോലിക്കാ സഭയിലെ അംഗങ്ങളായി. എഴുപത്തയ്യായിരം വിശ്വാസികളുള്ള മാർത്താണ്ഡം രൂപത അതിന്റെ വലിയ അടയാളമാണ്. മധ്യ തിരുവിതാംകൂറിൽ ബഥനി വൈദികരുടെയും ബഥനി സന്യാസിനികളുടെയും അല്മായ പ്രേഷിതരുടെയും നേതൃത്വത്തിൽ പുനരൈക്യ ശുശ്രൂഷയും പ്രേഷിത ശുശ്രൂഷയും നടന്നു. അങ്ങനെ ധാരാളം ആളുകൾ പുനരൈക്യപ്പെട്ടു. ആദ്യത്തെ നാലുവർഷത്തിൽ 18000 ആളുകളാണ് പുനരൈക്യപ്പെട്ടത്. അന്ന് ധാരാളം സ്കൂളുകളോ, കോളേജുകളോ, ആശുപത്രികളോ, വലിയ പള്ളികളോ, അംഗീകാരമോ, സമൂഹത്തിൽ വിലയോ നിലയോ ഒന്നും ഇല്ലാതിരിന്നിട്ടും ആയിരങ്ങൾ ഈ ചെറിയ സമൂഹത്തിലേയ്ക്ക് കടന്നുവന്നു കാരണം അത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനമായിരുന്നു. ഈ ചെറിയ സമൂഹത്തിൽ പരിശുദ്ധാത്മാവിന്റെ അടയാളമായ ഐക്യവും സ്നേഹവും നിലനിന്നിരുന്നു. 1953 – ൽ മാർ ഈവാനിയോസ് കാലം ചെയ്തു. തിരുവനന്തപുരത്തിന്റെ മെത്രാപ്പോലീത്തായായി ജ്വലിച്ചു നിന്നിരുന്ന അദ്ദേഹം ഈ ലോകത്തുനിന്നും പിൻവാങ്ങി. ഇത് അദ്ദേഹത്തിന്റെ നാലാം പിൻവാങ്ങലാണ്.

**5. മാർ ഈവാനിയോസ്, അഞ്ചാം ഘട്ടം: 1953 (നിത്യതയിലേക്ക്-വിശുദ്ധപദവിയിലേക്ക്)**

1953 ജൂലൈ 15 – ന് മാർ ഈവാനിയോസ് കാലം ചെയ്തു. പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ അദ്ദേഹത്തെ കബറടക്കി. ഇന്ന് ഈ കബറിങ്കലേക്ക് ധാരാളം വിശ്വാസികൾ പ്രാർത്ഥിക്കാനായി കടന്നു വരുന്നു. എന്താണ് മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ കാതൽ? എന്തുകൊണ്ടാണ് അദ്ദേഹത്തെ വിശുദ്ധനായി പലരും മനസ്സിലാക്കുക?

സെറാമ്പൂരിൽ വച്ച് കത്തോലിക്കാ പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ മിഷൻ പ്രവർത്തനങ്ങളിൽ ആകൃഷ്ട നായി മാർ ഈവാനിയോസ് സ്വന്തം സഭയുടെ സുവിശേഷത്തോടുള്ള താത്പര്യക്കുറവിനെക്കുറിച്ച് ആകുലനാകുകയും വേദനിക്കുകയും ചെയ്തുകൊണ്ട് ഭാരതത്തിന്റെ അവിശ്വാസത്തിനും ആത്മീയ അജ്ഞ തയ്ക്കും മലങ്കര സുറിയാനി സമൂഹം ദൈവത്തോട് കണക്ക് ബോധിപ്പിക്കേണ്ടി വരും എന്ന് ചിന്തിച്ചു (ഗിരിദീപം 56). ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കുവാൻ തന്റെ സഭയെ നവീകരി ക്കണമെന്നും അതിന് താനാണ് ആദ്യം നവീകരിക്കപ്പെടേണ്ടതെന്നുമുള്ള ബോധ്യങ്ങളിൽ തന്നെത്തന്നെ നവീകരിക്കാൻ സ്വയം സമർപ്പിച്ചു. അങ്ങനെ ഒരു സന്യാസിയുടെ ആദ്ധ്യാത്മികതയുടെ ആഴങ്ങളിലേക്ക് അദ്ദേഹം കടന്നുചെന്നു. അദ്ദേഹം ഇപ്രകാരം എഴുതി. ''ഇക്കാര്യങ്ങളിൽ പലപല പരീക്ഷകളെയും നമുക്ക് വിജയിക്കേണ്ടതായി വന്നിട്ടുണ്ട്. സ്വയത്തെ പരിത്യജിക്കുക എന്നുള്ളതിൽ വരാവുന്ന ശാരീരികവും മാനസികവുമായ പ്രയാസങ്ങളെക്കുറിച്ച് അനുഭവസ്ഥന്മാർ മാത്രമെ മനസ്സിലാക്കിയിരിക്കു കയുള്ളൂവല്ലോ. ദൈവസേവനത്തെക്കാൾ അത്യുത്തമ മല്ലയോ ദൈവസമ്പാദനമെന്ന് നമുക്ക് തോന്നി'' (ഗിരിദീപം 60–61). ചുരുക്കത്തിൽ സ്വയം നവീകരിച്ച് ദൈവസമ്പാദനത്തിനായി തന്നെത്തന്നെ സമർപ്പിച്ച് സന്യാസത്തിന്റെ ആഴങ്ങളിലേക്ക് കടന്നുചെന്ന് ഇന്ത്യ മുഴുവൻ സുവിശേഷം പ്രഘോഷിക്കാനുള്ള തീഷ്ണതയിൽ എല്ലാം വിട്ടുപേക്ഷിച്ച് സ്വയം പരിത്യജിച്ച് സുവിശേഷ ശുശ്രൂഷയ്ക്കായി നേരിടേണ്ടി വരുന്ന എല്ലാ സഹനത്തെയും ഏറ്റെടുത്ത് ഒരു സുവിശേഷകനായി തന്നെത്തന്നെ സമർപ്പിച്ചു എന്നതാണ് അദ്ദേഹത്തിന്റെ വിശുദ്ധിയുടെ കാതൽ.

ബാല്യത്തിൽ തന്നെ സന്യാസ ജീവിതത്തോട് അദ്ദേഹത്തിന് വളരെ താല്പര്യം ഉണ്ടായിരുന്നു എന്ന് അദ്ദേഹം പ്രസ്താപിക്കുന്നുണ്ട്. ഉന്നത വിദ്യാഭ്യാ സത്തിനുശേഷം വിവാഹിതനായി പൗരോഹിത്യ ശുശ്രൂഷ ചെയ്യുവാൻ മലങ്കര സഭയിൽ സാഹചര്യ മുണ്ടായിരുന്നു. എന്നിട്ടും ഒരു സന്യാസജീവിതത്തിന് അദ്ദേഹം തന്നെത്തന്നെ സമർപ്പിച്ചു. സന്യാസ ജീവിതത്തിന്റെ ആഴങ്ങളിൽ അദ്ദേഹം ജീവിച്ചു. ഒരു കുശവൻ കുഴച്ചുവച്ച കളിമണ്ണ് പോലെ തന്നെത്തന്നെ ദൈവമുമ്പാകെ സമർപ്പിച്ച് ദൈവമേ, നിനക്കിഷ്ടമുള്ള രൂപം നീ തന്നെ രൂപപ്പെടുത്തണമേ എന്ന് നിരന്തരം പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അവസാനം സുവിശേഷ പ്രഘോഷണത്തിനും സഭകളുടെ ഐക്യത്തിനുമായി തന്നെത്തന്നെ പൂർണ്ണമായി സമർപ്പിച്ച് അതിന് നേരിടേണ്ടിവരാവുന്ന എല്ലാ ത്യാഗങ്ങളെയും സ്വീകരിച്ച് എല്ലാം വിട്ടുപേക്ഷിച്ച് ഒന്നുമില്ലാത്തവനായി മുണ്ടൻമല ഇറങ്ങി, മരണംവരെ സുവിശേഷ പ്രഘോഷ ണത്തിനായും ഐക്യത്തിന്റെ ശുശ്രൂഷകൾക്കായും തന്നെത്തന്നെ സമർപ്പിച്ച് നിത്യതയിലേക്ക് കടന്നു പോയി. തന്റെ ശുശ്രൂഷയിലൂടെ ഒന്നേകാൽ ലക്ഷ ത്തിലധികം പേരെ മാനസാന്തരപ്പെടുത്തി ക്രിസ്തുവിന്റെ അനുയായികളാക്കിത്തീർത്തു. നാലു ലക്ഷത്തിലധികം ആളുകളെ ഐക്യത്തിലേക്ക് കൊണ്ടുവന്നു. ദൈവം അബ്രഹാമിന് കൊടുത്ത വാഴ്വ് അദ്ദേഹത്തിൽ നിറവേറി. നിനക്ക് ഞാൻ ദേശം തരും, നിനക്ക് ഞാൻ ഒരു ജനതയെ തരും, നീ ഒരു അനുഗ്രഹമായിരിക്കും എന്ന വാഴ്വ് മാർ ഈവാനിയോസിൽ നിറവേറി. മുണ്ടമലയിലെ 400 ഏക്കർ സ്ഥലം ഉപേക്ഷിച്ച് ഒന്നുമില്ലാത്തവനായി മല ഇറങ്ങിയപ്പോൾ ഇന്ന് മാർ ഈവാനിയോസ് തിരുമേനിയിലൂടെ മലങ്കരസഭയ്ക്ക് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ദൈവം സ്ഥലം നൽകി. മുണ്ടൻമല ഇറങ്ങിയപ്പോൾ കൂടെ കുറച്ച് ആശ്രമസ്ഥർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ 5 ലക്ഷത്തിലധികം ജനങ്ങളെ ദൈവം നല്കി. നീ ഒരു അനുഗ്രഹമായിരിക്കും എന്ന് അബ്രഹാമിനോട് പറഞ്ഞതുപോലെ അൾത്താ രയിൽ ഉയർത്തപ്പെട്ട് ലോകം മുഴുവൻ ബഹുമാനി ക്കത്തക്കവിധം അദ്ദേഹത്തിന്റെ വിശുദ്ധ പദവിക്കായി നാം നോക്കിപ്പാർക്കുകയാണ്.

**6. മാർ ഈവാനുയോസ് മെത്രാപ്പോലിത്തായുടെ വിശുദ്ധി**

ഒരു വ്യക്തിയുടെ വിശുദ്ധിയുടെ അടയാളങ്ങൾ അഥവാ ദൈവികതയുടെ ആഴം മരണശേഷം പിൽക്കാല സമൂഹമാണ് തിരിച്ചറിയുന്നത്. യേശുവിന്റെ ജീവിത കാലത്ത് അവിടുന്ന് ദൈവമായിരുന്നിട്ടും 'അവൻ ആ തച്ചന്റെ മകനല്ലേ? അവന്റെ മാതാപിതാക്കളെയും സഹോദരങ്ങളെയും നമുക്ക് അറിയില്ലേ? നസറത്തിൽ നിന്ന് എന്തെങ്കിലും നന്മ ഉണ്ടാകുമോ' എന്നിങ്ങനെ യേശുവിനെ സാധാരണക്കാരനായി കാണാൻ ജനം ശ്രമിച്ചിരുന്നു. യേശു ജീവിച്ചിരുന്ന കാലത്ത് അവനിലെ ദൈവത്വത്തെ ഒരു ചെറിയ സമൂഹമേ അംഗീകരിച്ചിരു ന്നുള്ളൂ. എന്നാൽ യേശുവിന്റെ മരണത്തിനും, ഉത്ഥാനത്തിനുംശേഷമാണ് പിൽക്കാല സമൂഹം അവനിലെ ദൈവത്വത്തെ പൂർണ്ണമായി മനസ്സിലാക്കിയത്. ഓരോ വിശുദ്ധന്റെയും ജീവിതത്തിൽ ഈ വളർച്ച നമുക്ക് കാണാം.

മാർ ഈവാനിയോസ് 1930 ൽ മുണ്ടൻമലയിൽ നിന്നും ഇറങ്ങി ഐക്യത്തിന്റെയും സുവിശേഷ പ്രഘോഷണത്തിന്റെയും ശുശ്രൂഷ ആരംഭിച്ചതിനുശേഷം അദ്ദേഹത്തിന്റെ പ്രതിയോഗികൾ പോലും പിന്നീട് മാനസാന്തരപ്പെട്ട് അദ്ദേഹത്തിന്റെ ശുശ്രൂഷയോട് ചേർന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയുടെ അടയാളവും പരിശുദ്ധാത്മാവിന്റെ പ്രവർത്തനവുമാണ്. 1932 ൽ ഓർത്തഡോക്സ് സഭയുടെ നിരണം ഭദ്രാസനാധിപനായി വാഴിക്കപ്പെട്ട ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പുനരൈക്യത്തിനെതിരെ നിരന്തരം പ്രസംഗങ്ങളും മീറ്റിംഗുകളും മധ്യതിരുവിതാംകൂറിൽ നടത്തികൊണ്ടിരുന്നു. വി. പൗലോസ് ആദ്യകാലങ്ങളിൽ ക്രിസ്തുമതത്തെ ഉന്മൂലനം ചെയ്യാൻ പരിശ്രമിച്ചതുപോലെയാണ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പുനരൈക്യ പ്രസ്ഥാനത്തിനെതിരെ പ്രവർത്തിച്ചത്. എന്നാൽ 1937 ൽ ലക്ഷക്കണക്കിന് വിശ്വാസികളും നൂറുകണക്കിന് ഇടവകകളുമുള്ള നിരണം ഭദ്രാസനം വിട്ട് മാർ ഈവാനിയോസ് പിതാവിന്റെ ശിഷ്യനായതും പുനരൈക്യപ്പെട്ട് മലങ്കര കത്തോലിക്കാ സഭാംഗമായതും ഒന്നുമല്ലാതിരുന്ന തിരുവല്ലാ രൂപതയുടെ മെത്രാനായതും മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധ ജീവിതവും അതിലൂടെയുള്ള പരിശുദ്ധാത്മാവിന്റെ ഇടപെടലുമാണ് എന്നതിൽ സംശയമില്ല. 1939 ൽ ക്നാനയ യാക്കോബായ സഭയുടെ തലവൻ മാർ ദിയസ്കോറസ് മെത്രാപ്പോലീത്താ പുനരൈക്യപ്പെട്ട് മലങ്കര കത്തോലിക്കാ സഭയുടെ ഭാഗമായി. 1977 ൽ തോഴിയൂർ സ്വതന്ത്രസഭയുടെ തലവൻ പൗലോസ് മാർ പീലിക്സിനോസ് മെത്രാപ്പോലീത്താ സ്വന്തസഭവിട്ട് മലങ്കര കത്തോലിക്കാ സഭാംഗമായി. സ്വന്തം സഭയിലെ സമ്പത്ത്, അധികാരം, അംഗീകാരം, പ്രശസ്തി എന്നിവയെല്ലാം പൂർണ്ണമായി ഉപേക്ഷിച്ച് ഇവയൊന്നമില്ലാതിരുന്ന മലങ്കര കത്തോലിക്കാ സഭയിലേക്ക് ഈ മൂന്ന് പിതാക്കന്മാരും പുനരൈക്യപ്പെട്ടു. ഇവരുടെ പുനരൈക്യം മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയുടെ അടയാളവും പരിശുദ്ധാത്മാവിന്റെ ഇടപെടലുമായിരുന്നു എന്നതിന് ചരിത്രം സാക്ഷിയാണ്.

മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ജീവിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ വിശുദ്ധ ജീവിതത്തെ പലരും അംഗീകരിച്ചിരുന്നു. എന്നാൽ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ കൂടുതൽ ആഴങ്ങൾ ഈ കാലത്ത് നാം മനസിലാക്കാൻ ശ്രമിക്കുകയാണ്. ഇന്ന് മലങ്കര കത്തോലിക്കാ സഭയ്ക്ക് എന്തെല്ലാം ലഭിച്ചുവോ അതിന്റെ എല്ലാ ഉറവിടം മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയും അദ്ദേഹത്തിലുണ്ടായിരുന്ന പരിശുദ്ധാവിന്റെ ഇടപെടലുമാണ്. ഇന്ന് അദ്ദേഹത്തിന്റെ കബറിലേക്ക് ആയിരങ്ങൾ കടന്നുവരുന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയെക്കുറിച്ച് കൂടുതൽ ബോധ്യം ലഭിച്ചതുകൊണ്ടാണ്.

**ഉപസംഹാരം**

മാർ ഈവാനിയോസ് പിതാവിന്റെ സുവിശേഷത്തോടുള്ള ആഭിമുഖ്യം മലങ്കര കത്തോലിക്കാസഭയ്ക്ക് ഇന്ന് എത്രമാത്രം നഷ്ടപ്പെട്ടിരിക്കുന്നു എന്നത് നമ്മെയെല്ലാം വേദനിപ്പിക്കേണ്ട യാഥാർത്ഥ്യമാണ്. എല്ലാ മെത്രാന്മാരിലും എല്ലാ വൈദികരിലും എല്ലാ സന്യസ്ഥരിലും എല്ലാ അല്മായരിലും ഒരു സുവിശേഷകന്റെ വിളിയുണ്ട് എന്ന് നാം തിരിച്ചറിയണം. "സുവിശേഷം പ്രഘോഷിക്കുന്നില്ലെങ്കിൽ എനിക്ക് ദുരിതം" (1 കോറ. 9:16) എന്ന വി. പൗലോസിന്റെ ചിന്ത നമ്മെ അസ്വസ്ഥരാക്കണം. അത് നാം തിരിച്ചറിയാതെ ജീവിച്ചാൽ ദൈവത്തിന്റെ മുമ്പിൽ നാം കണക്ക് കൊടുക്കേണ്ടിവരും. മാർ ഈവാനിയോസ് പിതാവിന്റെ ഹൃദയനൊമ്പരം ഓരോ മലങ്കര കത്തോലിക്കന്റെയും ഹൃദയ നൊമ്പരമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. സുവിശേഷത്തെക്കുറിച്ച് നൊമ്പരം തോന്നാത്ത ഒരു സഭയ്ക്ക് അധോഗതിയല്ലാതെ മറ്റൊന്നും ഉണ്ടാകുകയില്ല എന്ന മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകൾ ഓരോ മലങ്കര കത്തോലിക്കന്റെയും ഹൃദയത്തിൽ നിരന്തരം മുഴങ്ങികൊണ്ടിരിക്കണം. മാർ ഈവാനിയോസ് പിതാവിനെ ഈ കാലഘട്ടത്തിനനുസരിച്ച് പുനർവായന നടത്താൻ നമുക്ക് സാധിക്കണം. അദ്ദേഹത്തിന്റെ സുവിശേഷ തീക്ഷണത ഉൾക്കൊണ്ട് നമുക്കും യഥാർത്ഥ സുവിശേഷകരായി സ്വയം സമർപ്പിക്കാം.






# മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘ പ്രവർത്തനങ്ങൾ



നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ (മർക്കോസ് 16/15)

**സിസ്റ്റർ ഫ്രാൻസീനാ ഡി. എം**

സെക്രട്ടറി

മലങ്കര സുറിയാനി കത്തോലിക്കാ

സുവിശേഷ സംഘം

ദൈവദാസനായ മാർ ഇവാനിയോസ് തിരുമേനിയെക്കുറിച്ചും സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികതയെക്കുറിച്ചും മുൻ ലേഖനങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. സുവിശേഷ സംഘത്തിന്റെ കഴിഞ്ഞ രണ്ട് വർഷങ്ങളിലെ പ്രവർത്തനങ്ങളെപ്പറ്റിയും, അതിന്റെ വളർച്ചയെപ്പറ്റിയും ഈ ലേഖനത്തിൽ ചുരുക്കമായി വിവരിക്കുകയാണ്.

**സഭാതല സുവിശേഷസംഘം**

2011 സെപ്റ്റംബർ 21 മുതൽ 23 വരെ പട്ടം കാതോലിക്കേറ്റ് സെന്ററിൽ വച്ചു നടന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭാ അസംബ്ലിയുടെ തീരുമാനമനുസരിച്ച് 2012 ജനുവരിയിൽ എല്ലാ രൂപതകളിൽ നിന്നും പ്രതിനിധികളെ ഉൾപ്പെടുത്തി ബ. വൈദീകരും, സന്യസ്തരും, അൽമായരും ചേർന്ന സഭാതലസുവിശേഷസംഘം മോറോൻമോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ രൂപീകരിച്ചു. 33 പേർ അടങ്ങുന്ന ഈ സഭാതലസുവിശേഷസംഘത്തിന്റെ പരിശീലനം 20-2-2012 ൽ ആരംഭിച്ചു. സുവിശേഷസംഘത്തിന്റെ ചെയർമാൻ, അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി, വൈസ് ചെയർമാൻമാർ അഭിവന്ദ്യ എബ്രഹാം മാർ ജൂലിയസ് തിരുമേനി, അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് തിരുമേനി, എക്സിക്യൂട്ടീവ് സെക്രട്ടറി ബ. ആന്റണി കാക്കനാട്ടച്ചൻ, സെക്രട്ടറിമാരായ സി. നമിത SIC, സി. ഫ്രാൻസീന DM. എന്നിവർ പരിശീലനപരിപാടികൾക്ക് നേതൃത്വം നൽകുന്നു.

തുടർച്ചയായുള്ള പഠനത്തിന്റെയും പ്രാർത്ഥനയുടെയും പങ്കുവയ്ക്കലിന്റെയും ഫലമായി സുവിശേഷസംഘ രൂപീകരണം എന്നത്, സുവിശേഷ പ്രഘോഷണത്തിന് ഒരുക്കുക മാത്രമല്ല, പിന്നയോ ഓരോരുത്തരും തന്നോടുതന്നെ സുവിശേഷം പ്രഘോഷിച്ച് സ്വയം നവീകരിക്കപ്പെടുക എന്നതാണ് പ്രഥമലക്ഷ്യം എന്ന് തിരിച്ചറിഞ്ഞു. സുവിശേഷസംഘത്തിലേക്കുള്ള വിളി ആഴമായ ഒരു ആദ്ധ്യാത്മികത ജീവിക്കുവാനുള്ള വിളിയാണെന്നും,




സുവിശേഷമനുസരിച്ചുള്ള ജീവിതം നയിച്ചു സാക്ഷ്യം നൽകിയാൽ മാത്രമെ ഫലപ്രദമായ രീതിയിൽ സുവിശേഷപ്രഘോഷണം നടത്തുവാൻ സാധിക്കുകയുള്ളൂ എന്നും കൂടുതൽ ബോദ്ധ്യപ്പെട്ടു. ചുരുക്കത്തിൽ സുവിശേഷസംഘം എന്നത് ഒരു ആദ്ധ്യാത്മിക ജീവിതശൈലിയാണെന്നും ഒരു സിദ്ധി(Charism) ആണെന്നും മലങ്കര കത്തോലിക്കാ സഭയിലെ ഒരു നവീകരണ പ്രസ്ഥാനമാണെന്നും ക്രമേണ തിരിച്ചറിഞ്ഞു.

**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മികത അതിന്റെ മൗലിക അർത്ഥത്തിൽ ആഴത്തിൽ ജീവിക്കുവാൻ പരിശുദ്ധാത്മാവിനാൽ വിളിക്കപ്പെട്ടു എന്ന് ബോദ്ധ്യപ്പെടുകയും യേശുവിന്റെ പരിശുദ്ധിയെ ലക്ഷ്യം വച്ച് ജീവിക്കുകയും സുവിശേഷ ശുശ്രൂഷ നിർവഹിക്കുകയും നിത്യരക്ഷയെ നോക്കിപ്പാർക്കുകയും ചെയ്യുന്നവരുടെ കൂട്ടായ്മയാണ് മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘം.** വി. ഗ്രന്ഥത്തിൽ അധിഷ്ഠിതമായതും ആരാ



ധനക്രമത്തിൽ പ്രത്യേകിച്ച് വി.കുർബ്ബാന, കുമ്പസാരം, യാമപ്രാർത്ഥനകൾ, നോമ്പ്, വർജ്ജന, ഉപവാസം എന്നിവയിൽ കേന്ദ്രീകൃതവുമായ ഒരു നിഷ്ഠയുള്ള ജീവിതശൈലി ആഴത്തിൽ രൂപപ്പെടുത്തി എടുക്കുക എന്നതാണ് മലങ്കര കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മികത എന്നതുകൊണ്ടാണ് അർത്ഥമാക്കുക. ഈ ആദ്ധ്യാത്മികത ജീവിക്കുവാൻ **25** നിർദ്ദേശങ്ങൾ അടങ്ങിയ ഒരു ജീവിതശൈലി സംഘാംഗങ്ങൾക്ക് നല്കപ്പെട്ടു. സുവിശേഷസംഘാംഗങ്ങളുടെ പ്രവർത്തനത്തിനായി **12** ശുശ്രൂഷാ വേദികളും നിർദ്ദേശിച്ചു നല്കി.

ഈ 25 നിർദ്ദേശങ്ങൾ പാലിക്കുന്നതിന്റെ അനുഭവവും, സുവിശേഷ പ്രഘോഷണ ശുശ്രൂഷകൾ ചെയ്യുന്നതിന്റെ അനുഭവവും, ഓരോ കൂടിവരവിലും സംഘാംഗങ്ങൾ പങ്കുവച്ചു. സംഘാംഗങ്ങൾ തങ്ങളെത്തന്നെ കൂടുതലായി മനസ്സിലാക്കുന്നതിനും, സ്വയ നവീകരണത്തിലേക്കും, പശ്ചാത്താപത്തിന്റെയും മാനസാന്തരത്തിന്റെയും ജീവിതത്തിലേക്ക് കടന്നുവരുന്നതിനും, ഈ പരിശീലനപരിപാടികൾ സഹായകരമായി എന്നത് വലിയ ഒരു അനുഗ്രഹമായി കരുതുന്നു.

2012 സെപ്റ്റംബർ 21-ാം തീയതി പുനരൈക്യ വാർഷികദിനത്തിൽ പത്തനംതിട്ട കത്തീഡ്രൽ ദേവാലയത്തിൽ വച്ച് ആഘോഷമായ വി. കുർബ്ബാന മദ്ധ്യേ പ്രത്യേക ശുശ്രൂഷ നടത്തി സുവിശേഷ സംഘാംഗങ്ങൾ പ്രതിജ്ഞ ചെയ്യുകയും സഭയുടെ തലവനും പിതാവുമായ മോറോൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായിൽ നിന്ന് കൈവയ്പ് സ്വീകരിക്കുകയും ചെയ്തു. സുവിശേഷസംഘത്തിന്റെ ചെയർമാൻ അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി, 4 ബ. വൈദീകർ, 4 സിസ്റ്റേഴ്സ്, 19 അൽമായ സഹോദരങ്ങൾ ഉൾപ്പെടെ 28 പേർ കൈവയ്പു സ്വീകരിച്ച് സുവിശേഷ ശുശ്രൂഷയ്ക്കായി തങ്ങളെത്തന്നെ സമർപ്പിച്ചു.

**തുടർ പരിശീലനം**

അഞ്ചു പ്രാവശ്യമായി 20 ദിവസത്തെ പരിശീലനം ലഭിച്ച് കൈവയ്പ് സ്വീകരിച്ച സഭാതലസുവിശേഷസംഘാംഗങ്ങൾക്ക് 3 മാസത്തിലൊരിക്കൽ തുടർപരിശീലനം നൽകി വരുന്നു. തദവസരത്തിൽ സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികതയിൽ വളരുവാൻ ആവശ്യമായ ക്ളാസ്സുകൾ നൽകുകയും, വിവിധ സുവിശേഷ ശുശ്രൂഷകളെപ്പറ്റി പങ്കുവയ്ക്കുകയും സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മിക ചൈതന്യത്തിന്റെ വെളിച്ചത്തിൽ ഓരോ ശുശ്രൂഷയും എങ്ങനെ നടത്തണമെന്ന് ചർച്ച ചെയ്യുകയും രൂപരേഖ തയ്യാറാക്കി നൽകുകയും ചെയ്യുന്നു.

2013 ജൂലൈ 15-ാം തീയതി 2 മണിമുതൽ 7 മണിവരെ സഭാതല സംഘാംഗങ്ങളുടെ കുടുംബസംഗമം നടത്തുകയുണ്ടായി. 60 പേർ ഇതിൽ സംബന്ധിച്ചു.

**.പരിശീലന പരിപാടിയുടെ വിഷയങ്ങൾ**

സമാന്തര സുവിശേഷങ്ങൾ, വചനത്തിന്റെ ശക്തി, വചനധ്യാനം, വചനാനുഭവത്തിന്റെ വളർച്ച, പ്രവാചക ഗ്രന്ഥങ്ങൾ, സങ്കീർത്തനങ്ങൾ, വിശ്വാസ സത്യങ്ങൾ, സഭാശാസ്ത്രം, കാനാൻനിയമം, സഭാചരിത്രം, ധാർമ്മിക മൂല്യങ്ങൾ, മരണാനന്തരജീവിതം, വി. പൗലോസിന്റെ മിഷൻ തീക്ഷണത, കൂദാശകൾ, വി.കുർബ്ബാന, യാമപ്രാർത്ഥന, നോമ്പ്, ഉപവാസം, പ്രാർത്ഥന ക്രിസ്തീയ ജീവിതത്തിൽ, സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികത, ജീവിതശൈലി എന്നിവയായിരുന്നു പഠന വിഷയങ്ങൾ.

**ക്ലാസ്സുകൾക്ക് നേതൃത്വം നൽകിയവർ**

Most. Rev Jacob Mar Bernabas, Most Rev. Vincent Mar Paulose, Most Rev. Thomas Mar Anthonios, Rev. Fr. Antony Kakkanatt, Rev. Fr. Kuriakose Thadathil, Rev. Fr. Issac Parappallil, Rev.Fr. Placid OIC, Rev.Sr. Namitha S.I.C, Sr.Francina.DM, Rev.Sr. Mary Prasad DMഎന്നിവരാണ്.

കൂടാതെ, മോറോൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവയുടെ സന്ദേശങ്ങളും, ആശീർവാദവും, മറ്റ് വന്ദ്യപിതാക്കന്മാരുടെ സന്ദർശനവും സന്ദേശങ്ങളും സംഘാംഗങ്ങൾക്ക് കൂടുതൽ ഉത്തേജനവും ആത്മീയ ഉണർവും നൽകി.

എല്ലാ പ്രോഗ്രാമിലും വി. കുർബ്ബാന, കുമ്പസാരം, ആരാധന, വിലയിരുത്തൽ, പങ്കുവയ്ക്കൽ പ്ലാനിംഗ് ഇവയും നടന്നു. 2012, ആഗസ്റ്റ് 22-ാം തീയതി സഭാതല സുവിശേഷ സംഘാംഗങ്ങൾ മാർത്താണ്ഡം, രൂപതയുടെ മിഷൻ പ്രദേശമായ നാഗർകോവിലിനടുത്തുള്ള സ്ഥലത്ത് ഭവന സന്ദർശനത്തിനായി പോയി. അവർ 5 ഗ്രൂപ്പായി തിരിഞ്ഞ് 64 ഭവനങ്ങൾ സന്ദർശിച്ച് സുവിശേഷപ്രഘോഷണ ശുശ്രൂഷ നടത്തിയത് വലിയ ഒരു അനുഭവവും പ്രചോദനവുമായിരുന്നു. ഏതാനുംപേർ തിരുവനന്തപുരം രൂപതയിൽ കുതിരകളം ഇടവകയിലെ ഭവനങ്ങളും സന്ദർശിച്ചു.

സഭാതലസുവിശേഷസംഘം രണ്ടാം ബാച്ചിന്റെ മൂന്ന് പരിശീലന പരിപാടികൾ 2014 ജനുവരി 7, 8, 9 ഏപ്രിൽ 1, 2, 3, 4, മെയ് 12, 13, 14, 15 എന്നീ തീയതികളിൽ കാതോലിക്കേറ്റ് സെന്ററിൽ വച്ച് നടന്നു. നമ്മുടെ എല്ലാ രൂപതകളുടെയും പ്രതിനിധികൾ ചേർന്ന് 65 പേർ (12 വൈദികർ, 12 സിസ്റ്റേഴ്സ്, 41 അൽമായസഹോദരങ്ങൾ) ഈ പ്രോഗ്രാമിൽ സംബന്ധിച്ചു. തുടർപരിശീലനവും ഇവിടെവച്ചു തന്നെ നടത്തുന്നതായിരിക്കും.

**സഭാതലസുവിശേഷസംഘം രണ്ടാം ബാച്ച്**

**രൂപതാതല സുവിശേഷസംഘം**

മലങ്കര സഭയിലെ എല്ലാ രൂപതയിലും ഡിസ്ട്രിറ്റുകളിൽ നിന്നും പ്രതിനിധികളെ ഉൾപ്പെടുത്തി ബ. വൈദീകരും, സന്യസ്തരും അൽമായ സഹോദരങ്ങളും ഉൾപ്പെടുന്ന രൂപതാസുവിശേഷസംഘം 2012 മെയ് മാസത്തിൽ രൂപീകരിച്ചു. രൂപതാസംഘത്തിന്റെ ഡയറക്ടർമാരുടെ നേതൃത്വത്തിൽ 3 ദിവസത്തെ പ്രോഗ്രാം ക്രമീകരിക്കുകയും എല്ലാ രൂപതയിലും പരിശീലനപരിപാടി സഭാതല റ്റീം തന്നെ നടത്തുകയും ചെയ്തു.

തുടർന്നുള്ള പരിശീലനം അതതു സ്ഥലങ്ങളിൽ രൂപതാ ഡയറക്ടറിന്റെ നേതൃത്വത്തിൽ സഭാതലത്തിന്റെ സഹായത്തോടെ നടന്നു വരുന്നു. എല്ലാ രൂപതകളിലെയും അൽമായ സഹോദരങ്ങൾക്ക് നല്ല തീക്ഷ്ണതയും ആവേശവും അനുഭവപ്പെട്ടു. മലങ്കരസഭയിൽ സുവിശേഷാധിഷ്ഠിത ജീവിതത്തിനും സുവിശേഷ പ്രഘോഷണത്തിനും ഇങ്ങനെ ഒരു ശുശ്രൂഷ ആരംഭിച്ചതിൽ വളരെ സന്തോഷം ഉള്ളതായി അവർ പങ്കുവച്ചു. ആകെ **364** പേർ രൂപതാ സുവിശേഷ സംഘാംഗങ്ങളായി പരിശീലനം നേടി വരുന്നു.

### ഡിസ്ട്രിക്റ്റ് തല സുവിശേഷസംഘം

സഭാതലത്തിൽ നിന്നും നൽകിയ നിർദ്ദേശമനുസരിച്ച് ഒരു ഇടവകയിൽനിന്നും 4 പേർ (2 പുരുഷൻമാരും 2 സ്ത്രീകളും) വീതം ഡിസ്ട്രിക് തലത്തിലേക്ക് വരുന്നു. രൂപതാഡയറക്ടറും, ഡിസ്ട്രിറ്റ് വികാരിയും, ഇടവകവികാരിയുമായി ആലോചിച്ച് അംഗങ്ങളെ കണ്ടെത്തി വേണ്ട ക്രമീകരണങ്ങൾ പരിശീലനപരിപാടിക്കായി നടത്തുന്നു. സഭാതല നേതൃത്വത്തിൽ 2 ദിവസത്തെ പരിശീലനം എല്ലാ ഡിസ്ട്രിക്റ്റുകളിലും നടത്തി വരുന്നു. 2011 ലെ ഡിറക്ടറി അനുസരിച്ച് മലങ്കര സഭയിൽ 8 രൂപതകളിലായി 52 ഡിസ്ട്രിക്റ്റുകൾ ഉണ്ട്. ETRI യിൽ 4 റിജിയനും ഉണ്ട്. ഡിസ്ട്രിക് തലത്തിൽ, സുവിശേഷസംഘത്തിന്റെ പരിശീലനം ലഭിച്ച ഒരു വൈദീകനെ ഡിസ്ട്രിക്റ്റ് ഡയറക്ടറായി നിയമിച്ച് പരിശീലന പരിപാടികളുടെ ക്രമീകരണം നടത്തുന്നു.

2014 ജൂൺ മാസത്തിൽ മലങ്കര കത്തോലിക്കാ സഭയിലെ എല്ലാ ഡിസ്ട്രിക്റ്റുകളുടെയും പരിശീലനം പൂർത്തിയാകുന്നതാണ്. ഇപ്പോൾ 48 ഡിസ്ട്രിക്റ്റുകളിലായി ആകെ **3440** പേർ ഈ പരിശീലനപരിപാടിയിൽ സംബന്ധിച്ചു. ഈ പരിശീലന പരിപാടിയിലൂടെ സംഘാംഗങ്ങൾക്ക് നല്ല ആത്മീയ ഉണർവ് ഉണ്ടാകുന്നു. ഡിസ്ട്രിക്റ്റ് സംഘാംഗങ്ങൾ മൂന്നു പ്രാവശ്യത്തെ പരിശീലനത്തിലൂടെ സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികതയിലേക്ക് വന്ന ശേഷം സഭാതല സുവിശേഷസംഘാംഗങ്ങളും, രൂപതാതലസുവിശേഷ സംഘാംഗങ്ങളും ചേർന്ന് ഇടവകവികാരിയുടെ അറിവോടെ എല്ലാ ഭവനങ്ങളും സന്ദർശിച്ച് സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികതയും, മാർ ഇവാനിയോസ് പിതാവിന്റെ ആദ്ധ്യത്മികതയും പങ്കുവയ്ക്കുന്നു.

### ബഹു. സിസ്റ്റേഴ്സിന്റെ സുവിശേഷസംഘ പരിശീലനം സഭാ തലത്തിൽ

രൂപത, ഡിസ്ട്രിക്റ്റ്, ഇടവക, തലങ്ങളിലുള്ള സുവിശേഷ സംഘത്തിന്റെ പ്രവർത്തനങ്ങളിൽ സഹായിക്കുവാനായി സഭാതലത്തിൽ നിന്നും നൽകിയ നിർദ്ദേശമനുസരിച്ച് മലങ്കരസഭയിലെ സന്യാസിനി സമൂഹങ്ങളിലെ ഒരു പ്രൊവിൻസിൽ നിന്നും 4 സിസ്റ്റേഴ്സിനെ വീതം സ്വീകരിച്ചു സുവിശേഷസംഘത്തിന്റെ പരിശീലനം നൽകി. 2012 നവംബർ 26–30 വരെ കാതോലിക്കേറ്റ് സെന്ററിൽ വച്ച് ഈ പ്രോഗ്രാം നടന്നു. ബഥനി,ഡി.എം, എസ്സ്.എച്ച്. ഹോളിസ്പിരിറ്റ് എന്നീ സമൂഹങ്ങളിൽ നിന്നുമായി 40 സിസ്റ്റേഴ്സ് ഇതിൽ സംബന്ധിച്ചു. 2013 ഫെബ്രുവരി 8, 9 തീയതികളിൽ തുടർപരിശീലനവും നൽകി.

സുവിശേഷ സംഘത്തിന്റെ ആദ്ധ്യാത്മികതയെപ്പറ്റി ആഴമായി ബോദ്ധ്യം ഉണ്ടാകുവാനും, സന്യാസജീവിതം അതിന്റെ തനിമയിൽ ജീവിക്കുവാനും, പശ്ചാത്താപവും, പരിഹാരവും, മാനസാന്തരവും വഴി നവീകരണത്തിലേക്ക് കടക്കേണ്ടത് എത്രമാത്രം ആവശ്യമാണെന്നും, സുവിശേഷപ്രഘോഷണത്തിൽ സന്യസ്തരുടെ ഗൗരവമായ കടമയെപ്പറ്റി മനസ്സിലാക്കുന്നതിനും, സഭയോടൊത്ത് പ്രവർത്തിക്കുന്നതിനും ഈ പ്രോഗ്രാം സഹായകമായി എന്ന് പങ്കെടുത്തവർ അഭിപ്രായപ്പെട്ടു.

### ബഹു. സിസ്റ്റേഴ്സിന്റെ പരിശീലന പരിപാടി പ്രൊവിൻസ് തലത്തിൽ

മലങ്കര സഭയിലെ എല്ലാ സന്യാസസമൂഹങ്ങളിലും പ്രൊവിൻസ്തലത്തിൽ 2 ദിവസത്തെ സുവിശേഷസംഘ പരിശീലന പരിപാടി നടത്തി. ബഥനി, മേരീമക്കൾ, ഹോളിസ്പിരിറ്റ് എന്നീ സമൂഹങ്ങളിലായി **18** പ്രോഗ്രാം നടത്തുകയും ആകെ **1002** സിസ്റ്റേഴ്സ് ഇതിൽ പങ്കെടുക്കുകയും ചെയ്തു. സന്യാസ ജീവിത ശൈലിയിൽ ആഴപ്പെടുവാനും ഓരോരുത്തരും



പ്രവർത്തിക്കുന്ന മേഖലകളിൽ സുവിശേഷ ശുശ്രൂഷ കൂടുതൽ തീഷ്ണതയോടെ ചെയ്യുവാനും പ്രചോദനം ലഭിച്ചതായി അവർ പങ്കുവച്ചു.

**ബഹു വൈദികരുടെ പരിശീലന പരിപാടി സഭാതലത്തിൽ**

ഓരോ രൂപതയിലും ഡിസ്ട്രിക്റ്റ് തല സുവിശേഷസംഘം രൂപീകരിക്കുന്നതിന് സഹായകമാകുവാൻ ബഹു. വൈദീകർക്ക് പരിശീലിനം നൽകുവാൻ സഭാതലത്തിൽ നിന്നും നൽകിയ നിർദ്ദേശമനുസരിച്ച് ഓരോ രൂപതയിൽ നിന്നും ഒ. ഐ. സി സന്യാസസമൂഹത്തിൽ നിന്നും 5 പേർ വീതം നിയോഗിക്കപ്പെട്ടു. 2013, ജനുവരി 8, 9,10 തീയതികളിൽ കാതോലിക്കേറ്റ് സെന്ററിൽവച്ച് വൈദീകർക്കായുള്ള സുവിശേഷസംഘത്തിന്റെ പരിശീലനപരിപാടി നടന്നു. ആകെ 32 പേർ ഇതിൽ പങ്കെടുത്തു.

സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങൾ നന്നായിട്ടുകൊണ്ടുപോകുവാനും, സഭയിൽ ഒരു നവീകരണം ഉണ്ടാകുവാനും ആഗ്രഹിച്ച് പല നല്ല നിർദ്ദേശങ്ങളും ബ. വൈദീകർ നൽകുകയുണ്ടായി.

**ബഹു വൈദികരുടെ പരിശീലന പരിപാടി രൂപതാതലത്തിൽ**

എല്ലാ രൂപതകളിളെയും ബഹു. വൈദികർക്ക് അതതു രൂപതകളിൽ വച്ചും ബഥനി സന്യാസ സമൂഹത്തിലെ ബഹു. വൈദികർക്ക് രണ്ട് പ്രൊവിൻസുകളിൽ വച്ചും 2 ദിവസത്തെ പരിശീലനപരിപാടി നടത്തുകയുണ്ടായി. ആകെ **490** വൈദികർ ഇതിൽ സംബന്ധിച്ചു.

സഭാതല റ്റീമിന്റെ നേതൃത്വത്തിൽ ആകെ **125** പ്രോഗ്രാം നടന്നു. ഇതിലൂടെ **5460** പേർക്ക് സുവിശേഷസംഘ പരിശീലനം നൽകുവാൻ സാധിച്ചു എന്നത് വലിയ അനുഗ്രഹമായി കരുതുന്നു.

സുവിശേഷസംഘത്തിന്റെ സഭാതല ഓഫീസ് 2012 മുതൽ കാതോലിക്കേറ്റ് സെന്ററിൽ ആരംഭിച്ച് പ്രവർത്തിക്കുന്നു. സുവിശേഷസംഘത്തിന്റെ സഭാതല പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുവാനും, രൂപതാ സുവിശേഷസംഘ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കവാനും, സഹായിക്കവാനും ഈ ഓഫീ സിന്റെ പ്രവർത്തനങ്ങൾ സഹായകമാകുന്നു.

**2014-2016 വർഷങ്ങളിലേക്കുള്ള കർമ്മ പരിപാടി**

മലങ്കര കത്തോലക്കാ സഭയിലെ എല്ലാ രൂപതയിലും സുവിശേഷസംഘത്തിന്റെ ശുശ്രൂഷക്കായി ഒരു വൈദികനെ പൂർണ്ണമായി മാറ്റി വയ്ക്കുവാൻ 2014 മാർച്ച് 10-15 വരെ കൂടിയ പരിശുദ്ധ സൂനഹദോസ് തീരുമാനിച്ചു. രണ്ടുവർഷത്തിനുള്ളിൽ മലങ്കര സഭയിലെ എല്ലാ ഭവനങ്ങളും സന്ദർശിച്ച് മാർ ഇവാനിയോസ് പിതാവിനെക്കുറിച്ചും സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മികതയെക്കുറിച്ചും നേരിട്ട് സംസാരിക്കാൻ തീരുമാനിച്ചു. ഒരു വൈദികന്റെയോ ഒരു സിസ്റ്ററിന്റെയോ നേതൃത്വത്തിൽ സുവിശേഷസംഘാംഗങ്ങളുടെ സഹകരണത്തിൽ മൂന്നു പേരുള്ള ഒരു സംഘം എല്ലാ ഭവനങ്ങളും സന്ദർശിക്കുന്നതാണ്. ഭവനസന്ദർശനം പൂർത്തിയാകുമ്പോൾ ഓരോ ഇടവകയിലും ഞായറാഴ്ച രാവിലെ 7.30 മുതൽ 1.30 വരെ മാർ ഇവാനിയോസ് പിതാവിന്റെ വിശുദ്ധിയെക്കുറിച്ചും സുവിശേഷസംഘത്തിന്റെ ആദ്ധ്യാത്മി കതയെക്കുറിച്ചും ഒരു ധ്യാനം നടത്തുന്നതാണ്. അങ്ങനെ രണ്ടു വർഷം കൊണ്ട് മലങ്കര കത്തോലക്കാ സഭയിലെ എല്ലാ ഭവനങ്ങളിലും ഇടവകകളിലും ഈ ശുശ്രൂഷ പൂർത്തിയാക്കുന്നതാണ്. അതിനു വേണ്ടി എല്ലാ രൂപതയിലും ഒരു വൈദികന്റെ ശുശ്രൂഷ പൂർണ്ണമായി മാറ്റി വച്ചിരിക്കുന്നു.

സുവിശേഷ സംഘത്തിന്റെ ശുശ്രൂഷ, വ്യക്തികളുടെയും സഭ മുഴുവന്റെയും നവീകരണം ലക്ഷ്യം വയ്ക്കുന്നു. ഇത് പരിശുദ്ധാത്മാവിന്റെ വിളിയും പരിശുദ്ധാത്മാവിലുള്ള ബോധപൂർവ്വമായ ജീവിതവുമാണ്. സുവിശേഷാധിഷ്ഠിത ജീവിതം വഴി സുവിശേഷ സംഘാംഗങ്ങൾ സ്വയം നവീകരിക്കുകയും, സുവിശേഷ ശുശ്രൂഷ വഴി മറ്റുള്ളവരെ സുവിശേഷ ചൈതന്യത്തിലേക്ക് നയിക്കുകയും ചെയ്യുന്നു. ഇതിന് സംഘാംഗങ്ങൾക്ക് തുടർ പരിശീലനം ആവശ്യമാണ്. അതിനായി അവർ ഒന്നിച്ച് വരികയും പഠനം, പ്രാർത്ഥന, പങ്കുവയ്ക്കൽ, വി. കുമ്പസാരം, വി. കുർബ്ബാന ഇവയിലൂടെ ശക്തീകരിക്കുകയും ചെയ്യുന്നു. സുവിശേഷസംഘത്തിന്റെ വളർച്ചക്ക് കൃത്യവും സമയബന്ധിതവുമായ ക്രമീകരണങ്ങൾ ഓരോ രൂപതയിലും, ഡിസ്ട്രിക്റ്റിലും, ഇടവകയിലും നടത്തുന്നതാണ്. പ്രോഗ്രാമിന്റെ ക്രമീകരണങ്ങൾ ചെയ്യുവാൻ സംഘാംഗങ്ങളെ ചേർത്ത് റ്റീം രൂപീകരിക്കുകയും സഭാതലത്തിൽ നിന്നും ലഭിക്കുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് പ്രോഗ്രാം ക്രമീകരിക്കുകയും ചെയ്യുന്നതാണ്. സുവിശേഷസംഘത്തിന്റെ പ്രവർത്തനത്തിലൂടെ സഭയുടെ എല്ലാ വേദികളെയും(ഭക്തസംഘടനകൾ, വിവിധ സ്ഥാപനങ്ങൾ, മറ്റ് പ്രവർത്തന മേഖലകൾ) സുവിശേഷീകരിക്കാൻ സാധിക്കുമെന്ന് പ്രത്യാശിക്കുകയാണ്.

സുവിശേഷസംഘത്തിന്റെ ഫലപ്രദമായ നടത്തിപ്പിന് ശക്തമായ പ്രാർത്ഥന ആവശ്യമായ തിനാൽ സഭാംഗങ്ങൾ എല്ലാവരും നിരന്തരം പ്രാർത്ഥിക്കണമെന്നും തീരുമാനിക്കുകയുണ്ടായി.

ദൈവവചനത്തിനായി ദാഹിക്കുകയും, വ്യക്തിപരമായ നവീകരണത്തിനും, ദൈവജനത്തിന്റെ വിശ്വാസ വളർച്ചക്കുമായി ആഗ്രഹിക്കുകയും അതിനു വേണ്ടി എന്തു ത്യാഗവും ചെയ്യുവാൻ തയ്യാറുള്ള ധാരാളം ആളുകളെ ഈ കാലയളവിൽ കണ്ടുമുട്ടുവാൻ സാധിച്ചു എന്നതിൽ വലിയ സന്തോഷമുണ്ട്.

നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ എന്ന് ആഹ്വാനം ചെയ്ത കർത്താവിന്റെ ദിവ്യാഹ്വാനത്തിന് പ്രത്യുത്തരം നൽകുവാനും, ഭാരതം മുഴുവൻ സുവിശേഷവൽക്കരിക്കണം എന്ന് ആഗ്രഹിച്ച് അതിനായി സ്വയം സമർപ്പിച്ച ദൈവദാസനായ മാർ ഇവാനിയോസ് പിതാവിന്റെ ചൈതന്യം ഉൾക്കൊള്ളുവാനും സുവിശേഷസംഘ പ്രവർത്തനങ്ങൾ വഴി സാധിക്കുമെന്ന് പ്രത്യാശിക്കുന്നു. അതിനായി പ്രാർത്ഥിക്കുന്നു.

സാമൂഹികം

# ജനാധിപത്യ ഇന്ത്യയ്ക്ക് പുതിയ ഗവൺമെന്റ്

**ബോബി എബ്രഹാം**



കോൺഗ്രസിന്റെ പതനവും പുതിയൊരു രാഷ്ട്രീയ സംസ്കാരത്തിന്റെ ഉദയവും കണ്ട തിരഞ്ഞെടുപ്പാണ് പൂർത്തിയായിരിക്കുന്നത്. ഹിന്ദി ഹൃദയ ഭൂമിയിലൂടെ മോഡി നടത്തിയ പടയോട്ടത്തിൽ തകർന്നടിഞ്ഞത് സ്വാതന്ത്ര്യ സമരക്കാലം മുതൽ ഇന്ത്യയെ ഒന്നാക്കി നിർത്താൻ പരിശ്രമിച്ച ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ കോട്ടകൊത്തളങ്ങൾ ആയിരുന്നു. അതുകൊണ്ടു തന്നെ ഈ തിരഞ്ഞെടുപ്പ് രാജ്യാന്തര തലത്തിൽപ്പോലും ശ്രദ്ധയാകർഷിച്ചു കഴിഞ്ഞു. ഈ തിരഞ്ഞെടുപ്പ് നൽകുന്ന പാഠങ്ങൾ പലതാണ്.

അതിൽ ആദ്യത്തേത് ഒരു ജനാധിപത്യ ഭരണസംവിധാനത്തിൽ ജനങ്ങളുടെ ഹിതം ആയിരിക്കണം ഭരണാധികാരികളുടെ മനസ്സിൽ ഇടം പിടിക്കേണ്ടത്. തിരഞ്ഞെടുപ്പിന്റെ മുന്നൊരുക്കം ആരംഭിക്കേണ്ടത് ഭരണം തുടങ്ങുന്ന നാൾ മുതൽ തന്നെയായിരിക്കണം എന്നത് രണ്ടാമത്തെ പാഠം. രാഷ്ട്രീയത്തിനും അനുഭവസമ്പത്തിനും പ്രാധാന്യം ഉണ്ടെന്ന മറ്റൊരു പാഠം. നാം ജീവിക്കുന്ന രാജ്യത്തിന്റെ യഥാർത്ഥ അവസ്ഥ എന്തെന്ന് ഉൾക്കൊള്ളുക മറ്റൊരു പാഠം.

കോൺഗ്രസ് സർക്കാരിന്റെ കാര്യത്തിൽ ഇതിലെല്ലാം പിഴച്ചു എന്നതാണ് സത്യം. 2004 തിരഞ്ഞെടുപ്പിൽ ഇന്ത്യ തിളങ്ങുന്നു എന്ന പരസ്യ പ്രചാരണത്തിലൂടെ ഭരണം നിലനിർത്തി ഒരുങ്ങി ഇറങ്ങിയ അദ്വാനിയെയും കൂട്ടരെയും അമ്പരപ്പിച്ചുകൊണ്ട് ഇന്ത്യയിലെ ജനങ്ങൾ മാറി ചിന്തിച്ചു. ഭരണം കോൺഗ്രസിന്റെ കൈകളിൽ എത്തി. ഒരു ജനാധിപത്യ സംവിധാനത്തിൽ ജനങ്ങളുടെ അംഗീകാരം നേടി വരുന്നവരാണ് പ്രധാനമന്ത്രി പദത്തിൽ വരേണ്ടത്. പക്ഷെ ജീവിതത്തിൽ ഒരേ ഒരു തവണ ജനവിധിക്കു ശ്രമിക്കുകയും അതിൽ പരാജിതനാവുകയും ചെയ്ത ഒരാളെ പ്രധാനമന്ത്രി ആക്കിയതിൽ തുടങ്ങുന്നു പരാജയം. മാത്രമല്ല കച്ചവട താൽപര്യങ്ങൾ മാത്രമുള്ള ഇന്ത്യയെ ഒന്നായി കാണാൻ ശേഷിയില്ലാത്ത രാഷ്ട്രീയ കക്ഷികളെ ചെറുത്തുണ്ടാക്കിയ മുന്നണി ആയതിന്റെ പ്രയാസം വേറെയും. അതൊരു ഞാണിൻമേൽ കളി ആയിരുന്നു. രാഷ്ട്രീയത്തിലെ തന്ത്ര ശാലികൾക്ക് പോലും പിഴക്കും. ഓരോ മന്ത്രാലയവും സ്വതന്ത്ര റിപ്പബ്ലിക്കായി മാറി. അതതു സംസ്ഥാന താൽപര്യം മാത്രം സംരക്ഷിക്കുന്നവരായി മന്ത്രിമാർ മാറി. എങ്കിൽ പോലും മന്ത്രിസഭയുടെ പാളിച്ചകൾ പുറം ലോകം അധികം അറിഞ്ഞില്ല. ഇതിനിടെ പടിഞ്ഞാറൻ രാജ്യങ്ങളുടെ സംഭരഭത്തിനു പ്രധാനമന്ത്രി വഴി തുടങ്ങുകയും ചെയ്തു. ലോകം മുഴുവൻ ഉപേക്ഷിച്ചു തുടങ്ങിയ ആണവ നിലങ്ങളെ ഇന്ത്യയിൽ കുടിയിരുത്താൻ കാണിച്ച വെപ്രാളം സംശയത്തിനിട നൽകുകയും ചെയ്തു.

എങ്കിലും തൊഴിലുറപ്പ് പദ്ധതിയും വിവരാവകാശ നിയമവും പോലെയുള്ള ചില നല്ല നീക്കങ്ങൾ ജനത്തിന് പ്രതീക്ഷയേകി. ആ പ്രതീക്ഷയാണ് എല്ലാവരെയും അമ്പരിപ്പിച്ചു കൊണ്ട് രണ്ടാമതും അധികാരമേറാൻ കോൺഗ്രസിനെ സഹായിച്ചത്. ഇത്തവണയെങ്കിലും ജനകീയ മുഖമുള്ള ഒരാളെ പ്രധാനമന്ത്രി ആക്കുമെന്ന പ്രതീക്ഷ അസ്ഥാനത്തായി.

അധികാരം നൽകിയ ജനങ്ങളെ പരിഹസിക്കുന്ന നിലപ്പാട് അടിക്കടി ഉണ്ടായി. പെട്രോൾ വിലവർദ്ധന നിത്യോപയോഗ സാധനങ്ങളുടെ വിലക്കയറ്റം, കാർഷിക മേഖലയിലെ തകർച്ച തുടങ്ങി ജന ജീവിതം

ദുരിതമയമാകുമ്പോഴും ചില്ലറ വിൽപ്പന ഭീമൻമാരെ ഇന്ത്യയിൽ എത്തിക്കാനും വിദേശ ഇൻഷുറൻസ് കമ്പനികളിലേക്ക് രാജ്യം തുറന്നു കൊടുക്കാനും ആയിരുന്നു മൻമോഹന്റെ വ്യഗ്രത. ഒപ്പം വ്യവസായ കുത്തകകൾക്ക് രാജ്യത്തെ വിൽക്കുന്നുവെന്ന പ്രചാരണവും ശക്തമായി. കൂനിൻമേൽകുരുവെന്ന പോലെ ലക്ഷം കോടികളുടെ അഴിമതി ആരോപണവും. ഇതിനെ പ്രതിരോധിക്കേണ്ട പ്രധാനമന്ത്രി പലപ്പോഴും മൗനത്തിൽ ഒളിച്ചു. ജനത്തിന്റെ മനസിൽ സർക്കാരിന്റെയും പാർട്ടിയുടെയും ഇമേജ് തകർന്നടിഞ്ഞു. പ്രധാന മന്ത്രി ജ്ഞാനായിരിക്കാം. പക്ഷെ നല്ലൊരു നേതാവായില്ല. ഇന്ത്യയുടെ പ്രധാന മന്ത്രി ആരെന്നു ചോദിച്ചാൽ അറിയാത്ത അവസ്ഥ.

മറുവശത്ത് ബി.ജെ.പി. അണിയറയിൽ വെടിക്കോപ്പുകൾ സംഭരിക്കുക ആയിരുന്നു. വേണ്ട ആയുധങ്ങൾ ഭരണകർത്താക്കൾ തന്നെ നല്കുന്നുണ്ടായിരുന്നു. അത് പ്രയോഗിക്കാനുള്ള ആളെ ആർ എസ് എസ് ഒരുക്കി. ഗുജറാത്തിനെ കൈപിടിയിൽ ഒതുക്കിയ മോഡി ആയിരുന്നു ആ വെടിക്കാരൻ. വർഗ്ഗീയ കോമരം എന്ന ഇമേജ് മറിക്കടന്നു വികസന നായകൻ എന്ന പ്രതീതി സൃഷ്ടിക്കാൻ മോഡി നടത്തിയ ശ്രമം വളരെ നേരത്തെ തുടങ്ങി. ജനങ്ങളുടെ ജീവിത നിലവാരത്തിന്റെ കാര്യത്തിൽ കേരളത്തിന്റെ അയലത്തുപോലും വരില്ലെങ്കിലും രാജ്യത്തെമ്പാടും പരസ്യം നൽകിയും കുത്തകകൾക്ക് ഭൂമി സൗജന്യമായി നൽകിയും വികസന നായകൻ ജനമനസിൽ ഇടം തേടി. മോഡിക്കായി അരയും തലയും മുറുക്കി സംഘ പരിവാർ എത്തിയതോടെ മോഡിയെ അറിയാത്തവരായി ഇന്ത്യയിൽ ആരും ഇല്ലെന്നസ്ഥിതി ആയി. വികസന നായകന് എന്നതിനൊപ്പം ഹിന്ദുത്വത്തിന്റെ പ്രചാരണം എന്ന വസ്തുത കൂടി ആയപ്പോൾ മോഡി രാജ്യമെങ്ങും വ്യാപിക്കുന്ന ഒരു ബിംബമായി മാറി.

ഈ ഗോലിയാത്തിനെ നൽകാൻ വീഴ്ത്താൻ നമ്മുടെ ദാവീദ് മതിയെന്ന കോൺഗ്രസ് കണക്കു കൂട്ടാൻ പിഴച്ചു പോയി. ചരിത്രം എപ്പോഴും ആവർത്തിക്കണമെന്നില്ല. ഓർത്ത് നോക്കുക മോഡി അഞ്ചു വർഷം മുമ്പ് തന്നെ പ്രചരണം തുടങ്ങി. ഇപ്പോഴില്ലെങ്കിൽ ഇനി ഒരിക്കലുമില്ലെന്ന മന്ത്രത്തിലൂടെ അണികളെ ഉണർത്തി. പണം ഒരു പ്രശ്നമായിരുന്നില്ല. കോൺഗ്രസിന്റെ പതനം മുൻക്കൂട്ടിക്കണ്ട് കുത്തകകളെ പണം മോഡി ക്യാമ്പിലേക്ക് ഒഴുക്കി. ഇതിനിടയിലും കോൺഗ്രസ് സർക്കാരിൽ നിന്ന് പെട്രോൾ ഗ്യാസ് വിലവർദ്ധന പോലെയുള്ളവ നേടിയെടുക്കുകയും ചെയ്തു. ഇതിനിടയിലും മോഡി ഒരു കാര്യത്തിൽ ശ്രദ്ധിച്ചു. വർഗ്ഗീയ ധ്രുവീകരണം മോഡിയുടെ അജണ്ടയിൽ ഇല്ലായിരുന്നു. വികസന നായകൻ എന്ന ഇമേജ് സൃഷ്ടിക്കാനാണ് ശ്രമിച്ചത്. എന്നാൽ എല്ലാത്തിന്റെയും അന്തർധാരയായി ഹിന്ദുത്വം നിലനിർത്തുകയും ചെയ്തു.

മോഡി നൽകുന്ന പ്രതീക്ഷ അതാണ്. ഹിന്ദുത്വത്തെ മറക്കുന്നില്ല. എന്നാൽ എല്ലാവരെയും ഒന്നിപ്പിക്കുകയാണ് മോഡി ഇനി ലക്ഷ്യമാക്കുന്നത്. ഇന്ത്യയെപ്പോലോരു രാജ്യത്ത് ജാതിയും ഉപജാതിയും മതവും എല്ലാം കൂടിച്ചേരുന്ന സംസ്കാരമാണ് നിലനിൽകുന്നതെന്നും അതിനാൽ തന്നെ ഏക പക്ഷീയമായ അടിച്ചേൽപ്പിക്കലുകൾവിജയിക്കില്ലെന്നും മോഡി മനസിലാക്കുന്നു. അതുകൊണ്ട് തന്നെ വികസന നായകന് എന്ന പ്രതിച്ചായ സൃഷ്ടിക്കാനാവും മോഡിയുടെ ശ്രമം. പിന്നാക്ക ജനതയെയും ന്യുന പക്ഷങ്ങളെയും സമരക്ഷിക്കുകയും വികസന വഴിയിലേക്ക് അവരെ നയിക്കുകയും രാജ്യത്തിന്റെ പൊതുധരയ്ക്കൊപ്പം നിറുത്താൻ പരിശ്രമിക്കുകയും ചെയ്ത ആൾ എന്ന നിലയിലും ചരിത്രത്തിൽ ഇടം നേടാൻ ആവും മോഡി ശ്രമിക്കുക. രഥയാത്ര നടത്തി ചോരപ്പുഴ ഒഴുക്കിയ ആൾ എന്ന നിലയിൽ നിന്ന് ന്യൂന പക്ഷങ്ങൾക്ക് പോലും സമ്മതനായ ആൾ എന്ന നിലയിലേക്ക് അദ്വാനി മാറിയതോർക്കുക. ഈ ശിക്ഷ്യനും അത് തന്നെയാണ് മാതൃക.

മോഡി ചുവരുണ്ടാക്കി ചിത്രം വരയ്ക്കാൻ ശ്രമിച്ചപ്പോൾ ചുവരില്ലാതെ ചിത്രം എഴുതാൻ ആയിരുന്നു രാഹുലിന്റെ ശ്രമം. അതുകൊണ്ടാണല്ലോ കമ്പനികളിലേക്ക് ആളെ എടുക്കുന്ന രീതിയിൽ പരീക്ഷ നടത്തിയും അഭിമുഖം നടത്തിയും നേതാക്കളെ സൃഷ്ടിക്കാൻ ശ്രമിച്ചത്. നവീന ജിണ്ടാളിനെപ്പോലെയുള്ള കുട്ടികളെ പി സി സി പ്രസിഡന്റ് ആക്കിയും മറ്റും നടത്തിയ പിള്ളേരു കളി പിഴച്ചുപോയി. എന്നാൽ സുധീരനെപ്പോലെ ഒരു നേതാവിനെ കൊണ്ടുവന്നതിന്റെ ഗുണം കേരളത്തിൽ കിട്ടിയതും കൂട്ടി വായിക്കുക. രാഷ്ട്രീയത്തിൽ അനുഭവ സമ്പത്തിനും വലിയ സ്ഥാനം ഉണ്ട്. കൊണ്ടും കൊടുത്തും വേണം മുന്നേറാൻ. കോൺഗ്രസിന്റെ നേതാക്കളെല്ലാം മിക്ക സംസ്ഥാനങ്ങളിലും ഭയന്നോടുകയായിരന്നു. നിർണ്ണായക സാമ്പത്തിക നയങ്ങളെല്ലാം സ്വീകരിച്ച പി. ചിദംബരം തിരഞ്ഞെടുപ്പിന് ഇല്ലെന്നു വ്യക്തമാക്കി. താനെടുത്ത തീരുമാനങ്ങൾ അത്രയേറെ ജനവിരുധമായിരുന്നു വെന്ന് അദ്ദേഹം മനസിലാക്കി. ഇതു മനസിലാക്കാനാവാതെ പോയത് നേതൃത്വത്തിന്റെ തെറ്റ്. ആന്ധ്ര വിഭജനം പോലെയുള്ള ഒരു നിർണ്ണായക തീരുമാനം തീരെ ആലോചന ഇല്ലാതെ എടുത്തതും ഒടുവിൽ ആന്ധ്ര കൈവിട്ടു പോയതും പോലെയുള്ള അബദ്ധങ്ങളുടെ നീണ്ട പട്ടിക തന്നെയുണ്ട് മുമ്പിൽ.

ഈ തിരഞ്ഞെടുപ്പിന് മറ്റു ചില നേട്ടങ്ങൾ കൂടിയുണ്ട്. ബി. ജെ പി ഒറ്റക്ക് ഭൂരിപക്ഷം നേടിയിരിക്കുന്നു. ഭരണം നിയന്ത്രിക്കാമെന്ന ചെറിയ കക്ഷികളുടെ വ്യാമോഹം തകർന്നു. ജയലളിതയും മമതയും ഒക്കെ വലിയ കലത്തിൽ വെള്ളം തിളപ്പിച്ചു ഇരിക്കുകയെ ഉള്ളു. 2g പോലെയുള്ള അഴിമതിക്ക് സാധ്യത മങ്ങിഎന്നർത്ഥം. അതേതായാലും രാജ്യത്തിനു ഗുണകരമാകും. പാർലമെന്റിൽ നിർണായക തീരുമാനങ്ങൾ എടുക്കുമ്പോൾ വിലപേശുന്ന രീതിയും മാറും. ഇതൊക്കെ രാജ്യത്തിന്റെ വിശാല താൽപര്യങ്ങൾക്ക് അനുകൂലമാണ്.

ഇനി കേരളത്തിലേക്ക്. ഇനി കേരളം എന്നും മാറി ചിന്തിക്കുന്ന ഇടം ആണ്. എല്ലാ തരംഗങ്ങളെയും അതിജീവിച്ച് യു.ഡി.എഫ് മുൻതൂക്കം നേടി. ശക്തികേന്ദ്രങ്ങളിൽ പോലും ഇടതുപക്ഷം നിഷ്പ്രഭരായി. ബി.ജെ.പി ഒരു സീറ്റും നേടിയില്ല. പക്ഷേ അവർ






# പരിസ്ഥിതി സൗഹൃദം

## മാതൃകയായി മാർ ബസേലിയോസ് എൻജിനിയറിംഗ് കോളേജ്

**ഡി. ജോയിക്കുട്ടി**

ദൈനദിനം ശോഷിച്ചു കൊണ്ടിരിക്കുന്ന ഊർജ്ജസ്രോതസ്സുകളെക്കുറിച്ചു ഇന്ന് ലോക രാജ്യങ്ങൾ ഏറെ ചർച്ചചെയ്യുകയും ആശങ്കപ്പെടുകയും പരിഹാരങ്ങൾ ആരായുകയുമാണ്. പ്രധാനമായും പാരമ്പര്യ ഊർജ്ജസ്രോതസ്സുകളുടെ ലഭ്യത കുറയുന്നത് നമ്മുടെ മുന്നിൽ വലിയ വെല്ലുവിളിയാണ്. പെട്രോളിയം ഉൽപ്പന്നങ്ങളുടെയും ജലത്തിന്റെയും ക്ഷാമം മുന്നിൽ കാണുന്നു എങ്കിലും അവയുടെ അമിതമായ ഉപഭോഗം ആശങ്കാജനകമായി തുടരുകയാണ്. പാരമ്പര്യ ഊർജ്ജ സ്രോതസ്സുകളുടെ കലവറ വറ്റുന്നതോടെ മനുഷ്യ ജീവിതം താളം തെറ്റും എന്ന് വിദഗ്ദ്ധർ മുന്നറിയിപ്പു നൽകുന്നുണ്ട്. പാമ്പര്യേതര ഊർജ്ജ സ്രോതസ്സുകളായ സൂര്യതാപവും ജലവും, തിരമാലകളും ജൈവാവശിഷ്ടങ്ങളും യുക്തപൂർവ്വവും വിദഗ്ദമായും

---

കേരളത്തിലും കറുത്ത കുതിരകൾ ആകാൻ പോകുന്നു എന്നതിന്റെ അടയാളമാണ് ഈ തിരഞ്ഞെടുപ്പ്. തിരുവനന്തപുരത്ത് ജയം കഷ്ടിച്ച് കൈവിട്ടെങ്കിലും നാലു നിയമസഭ മണ്ഡലങ്ങളിലും അവർ ഭൂരിപക്ഷം നേടി. മാത്രമല്ല അവർ കേരളത്തിൽ മൊത്തം നേടിയത് 20 ലക്ഷത്തോളം വോട്ട്. ആറൻമുള പോലെ ജനകീയമായ വിഷയങ്ങളിലൂടെ വോട്ട് സമാഹരിക്കാമെന്നും അവർ തെളിയിച്ചു. യുവാക്കളിൽ വലിയ പങ്ക് ബി.ജെ.പി ക്ക് വോട്ട് ചെയ്തിട്ടുണ്ടന്നാണ് കണക്കുകൾ തെളിയിക്കുന്നത്. ബംഗാളിൽ ഇടതുപക്ഷം തകർന്നടിഞ്ഞത് കേരളത്തിലെ ഇടതു യുവാക്കളെയും നിരാശരാക്കും. അവർ ചേക്കേറുക ഇനി കോൺഗ്രസിലേക്കാവില്ല. ബി.ജെ.പി ആയിരിക്കും അവരുടെ ചോയ്സ്. ബംഗാളിൽ ഇത്തവണ വോട്ട് ഓഹരിയിൽ നേട്ടം ഉണ്ടാക്കിയത് ബി.ജെ.പി ആണെന്നതും കൂട്ടിവായിക്കുക. ഇത് വ്യക്തമായ സൂചനയാണ്.

മോഡി ഇനി കേരളത്തെ കൂടുതലായി ശ്രദ്ധിക്കും. അതാണ് മോഡിയുടെ രീതി. പാർട്ടി തകർന്നടിഞ്ഞുപോയ യു.പി യിൽ നിന്ന് 73 എം.പി മാരെ സൃഷ്ടിച്ച ആ മാജിക് നോക്കികാണുക. ഡൽഹിയിൽ നടത്തിയ പ്രസംഗത്തിൽ കേരളത്തിലെ ബലിദാനികളെ മോഡി സ്മരിച്ചത് വെറുതെയല്ല. ന്യൂനപക്ഷങ്ങളുടെ ഇടയിൽ ആശങ്ക ഉണ്ടെന്നത് സത്യമാണ്. പക്ഷേ ഒരു കാര്യം മറക്കാതിരിക്കുക. അങ്ങനെ ഒരാൾക്ക് മാറ്റിമറിക്കുവാൻ പറ്റുന്നതല്ല ഇൻഡ്യൻ ഭരണ സംവിധാനം. ആ ചട്ടക്കൂട്ടിൽ നിന്നുള്ള കളിയെ തൽക്കാലം പറ്റൂ. നേരത്തെ പറഞ്ഞതുപോലെ ലോകരാജ്യങ്ങളുടെ മുമ്പിൽ പ്രതിഛായ വർദ്ധിപ്പിക്കാനായിരിക്കും മോഡിയുടെ ശ്രമം. അതിനിടയിൽ ന്യൂനപക്ഷ ധ്വംസകൻ എന്ന ചീത്തപ്പേര് കേൾപ്പിക്കാൻ അദ്ദേഹം ആഗ്രഹിക്കില്ല. അന്ധമായി എതിർക്കാതെ നയങ്ങളെ നോക്കിയുള്ള സമീപനത്തിലേക്ക് മാറുകയാണ് ഇനി വേണ്ടത്. അല്ലാതെ മോഡിയെ ഭയപ്പെടുകയല്ല.

അന്ധമായ രാഷ്ട്രീയ വിധേയത്വത്തിന്റെ കാലം കടന്നുപോകുന്നു. ജനാധിപത്യ വ്യവസ്ഥിതിയിലൂടെ പുതിയ നേതാക്കൾ ഉദയം ചെയ്യുന്ന കാലമാണ് കടന്നുവരുന്നത്. പഴയ മുദ്രാവാക്യങ്ങൾക്കും പഴയ ഭയങ്ങൾക്കും സ്ഥാനമില്ലാത്ത ന്യൂജനറേഷൻ രാഷ്ട്രീയത്തിൽ പിടിച്ചു നിൽക്കണമെങ്കിൽ കളത്തിലിറങ്ങി കളിക്കണം. പഴയ പ്രതാപവും കുടുംബപ്പേരുമൊന്നും വോട്ട് ആകില്ല. എന്താണ് ചെയ്യേണ്ടതെന്ന് മോഡി ഒരു മോഡൽ കാണിച്ചു തന്നു. അതിനെ മറികടക്കുന്ന പുതുമ ആരു കൊണ്ടുവരുന്നുവോ അവരായിരിക്കും വിജയി. എന്ത് കളി കളിക്കുമ്പോഴും ജനത്തെ മറക്കാതിരിക്കുക. അവരാണ് വിധികർത്താക്കൾ.



ഉപയോഗപ്പെടുത്തുന്നതിൽ ജനം ഇന്നും മുന്നോട്ട് വന്നിട്ടില്ല. മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കാലാവസ്ഥയും സാഹചര്യങ്ങളും അറിവുമുള്ള കേരള ജനത ഈ രംഗത്ത് ഉണർവ്വോടെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ പ്രശസ്ത എൻജിനിയറിംഗ് കോളേജായ തിരുവനന്തപുരം മാർ ബസേലിയോസ് എൻജിനിയറിംഗ് കോളേജ് ഊർജ്ജ സംരക്ഷണരംഗത്ത് ആരംഭിച്ചിരിക്കുന്ന പദ്ധതികൾ ജനശ്രദ്ധ ആകർഷിച്ചിരിക്കുകയാണ്. അനുദിനം 620 യൂണിറ്റ് വൈദ്യുതി ഉൽപ്പാദിപ്പിക്കുന്ന സോളാർ പവർപ്ലാന്റ്, ദിവസവും 15 കിലോഗ്രാം ഗ്യാസ് ഉൽപ്പാദിപ്പിക്കുന്ന ബയോഗ്യാസ് പ്ലാന്റ് , 60 ലക്ഷം ലിറ്റർ ജലം ശേഖരിക്കപ്പെടുന്ന വലിയ ജലസംഭരണി എന്നിവ കേരളത്തെ സംബന്ധിച്ചിടത്തോളം അഭിമാനത്തിന് കാരണമാകും

### സോളാർ പവ്വർ ഗ്രീൻ പവ്വർ

ലഭ്യമാകുന്ന ഏറ്റവും വലിയ പാരമ്പര്യേതര ഊർജ്ജസ്രോതസ്സായ, സൂര്യപ്രകാശത്തിന്റെ ശക്തിയും മഹത്വവും വിസ്മരിക്കാൻ കഴിയില്ല. വൈദ്യുതിയുടെ ഉൽപ്പാദനത്തിൽ സൂര്യൻ വഹിച്ചു കൊണ്ടിരിക്കുന്ന പങ്ക് അത്ഭുതാവഹമാണ്. കേന്ദ്ര ഊർജ്ജമന്ത്രാലയം ഈ രംഗത്ത് വലിയ പ്രോൽസാഹനങ്ങളും നൽകുന്നുണ്ട്. 2013 ഏപ്രിൽ മാസത്തിൽ കമ്മീഷൻ ചെയ്ത സോളാർ പ്ലാന്റ് ബസേലിയോസ് എൻജിനിയറിംഗ് കോളേജിനു ഒരു അനുഗ്രഹമായി മാറിരിക്കുകയാണ്. പരിചയസമ്പന്നരും സാങ്കേതിക വിദഗ്ദരും അടങ്ങുന്ന ഹൈദ്രാബാദ് റേഡിയന്റ് സോളാർ പ്രൈവറ്റ് ലിമിറ്റഡ് കമ്പനി തായ്‌ലന്റിന്റെ സാങ്കേതിക വിദ്യ ഉപയോഗിച്ച് രൂപ കൽപ്പന ചെയ്ത സോളാർ പ്ലാന്റാണ് ഇവിടെ സ്ഥാപിച്ചത്. കോളേജിന്റെ വിശാലമായ റൂഫിൽ 100 കിലോവാട്ട് ശേഷിയുള്ള സോളാർ പാനലുകൾ വഴി പ്രതിദിനം 620 യൂണിറ്റ് വൈദ്യുതി ഉൽപ്പാദിപ്പിക്കപ്പെടുന്നത് റിക്കാർഡ് നേട്ടമാണ്. ഇപ്രകാരം സോളാർ വഴി ലഭിക്കുന്ന ഊർജ്ജം കോളേജിന്റെ വിവിധങ്ങളായ ആവശ്യങ്ങൾക്കായി ഉൽപ്പാദിപ്പിക്കപ്പെടുന്നു. സോളാർ പാനലുകളിൽ നിന്നും നാല് യു.പി. എസ്സുകൾ വഴി മെയിൻ ശൃംഘലയുമായി സംയോജിപ്പിച്ചാണ് ഇത് പ്രവർത്തിക്കുന്നത്. പ്രതിമാസം ഒന്നര ലക്ഷത്തോളം രൂപയുടെ ലാഭം ഇതുവഴി കോളേജിനുണ്ട്. സൂര്യതാപം നേരിട്ടു ലഭിക്കുന്ന സൗകര്യവും സാഹചര്യങ്ങളും കാലാവസ്ഥയും സോളാർ പ്ലാന്റിന്റെ പ്രവർത്തന ക്ഷമത വർദ്ധിപ്പിക്കും. സോളാർ പ്ലാന്റുകൾ സ്ഥാപിച്ച ്ഊർജ്ജ പ്രതിസന്ധിക്ക് പരിഹാരം കാണുന്നതിന് കേരള സംസ്ഥാന റെഗുലേറ്ററി കമ്മിഷൻ ജനങ്ങളോട് ആവശ്യപ്പെടുന്നുണ്ട്. കുടുംബത്തിന്റെ ആവശ്യം മുതൽ വലിയ സ്ഥാപനങ്ങളുടെ കാര്യക്ഷമമായ നടത്തിപ്പിനു വരെ സോളാർ എനർജി ഉപയോഗിക്കാവുന്നതാണ്.

ഈ കോളേജിന്റെ വൈദ്യുതി ഉപഭോഗത്തിന്റെ പകുതി ഭാഗവും സൗരോർജ്ജ പാനലിൽ നിന്നാണ് ലഭിക്കുന്നത്. സോളാർ പാനൽ സ്ഥാപിക്കുന്നതിന് മുമ്പ് സൂര്യതാപം ലഭിക്കുന്ന സാഹചര്യങ്ങൾ വ്യക്തമായി മനസ്സിലാക്കണം. വിദഗ്ദ്ധരും പരിചയ സമ്പന്നരുമടങ്ങുന്ന കമ്പിനിയുടെ സേവനം മാത്രമേ ഉപയോഗിക്കാവൂ. അല്ലെങ്കിൽ ഈ രംഗത്ത് കബളിപ്പിക്കപ്പെടും. ഇന്ന് നാം കണ്ടു വരുന്ന ട്രാഫിക്ക് സിസ്റ്റ

ങ്ങളും സ്ട്രീറ്റ് ലൈറ്റുകളും സൗരോർജ്ജ പാനലുകൾ വഴിയായിട്ടുണ്ട്. അമിതമായ വൈദ്യുതി ഉപഭോഗം നിയന്ത്രിക്കുന്നതിൽ നാം ഇപ്രകാരമുള്ള സൗരോർജ്ജ പാനലുകൾ സ്ഥാപിക്കുന്നതിൽ ശ്രദ്ധകാണിക്കാനും കുറഞ്ഞ ചിലവിൽ വീടുകളിൽ സൗരോർജ്ജ റാന്തലുകൾ സോളാർ ഡൊമസ്റ്റിക്ക് ലൈറ്റ് സിസ്റ്റം സോളാർ ഇൻസ്റ്റിറ്റ്യൂഷ്യൻ ലൈറ്റിംഗ് സിസ്റ്റം സോളാർ വാട്ടർ പമ്പുകൾ എന്നിവ പ്രവർത്തിപ്പിക്കാൻ കഴിയും. വർദ്ധിച്ചു വരുന്ന വൈദ്യുതി നിരക്ക് കുടുംബങ്ങൾക്കും സ്ഥാപനങ്ങൾക്കും ഉണ്ടാക്കുന്ന ഭാരം ഒരളവ്‌വരെ ഒഴിവാക്കാൻ ഇതുമൂലം സാധിക്കും. സൗരോർജ്ജം, തിരമാല, കാറ്റ് എന്നിവയിലൂടെ വൈദ്യുതി ഉൽപ്പാദിപ്പിക്കുന്നത്മൂലം ലോകത്തിന് വെല്ലുവിളിയാകുന്ന പരിസരമലിനീകരണവും അതു മൂലമുണ്ടാകുന്ന മാരക രോഗങ്ങളും കുറച്ചുകൊണ്ടു വരുന്നതിനും സാധിക്കും. ബസേലിയോസ് കോളേജിന്റെ ഊർജ്ജ സംരക്ഷണത്തിലുള്ള ഈ ചുവട്‌വയ്പ്പ് മഹത്തരവും മാതൃകാപരവുമാണ്.

### ബയോഗ്യാസ് പ്ലാന്റ്

സൗരോർജ്ജ മേഖല കഴിഞ്ഞാൽ പാരമ്പര്യേതര ഊർജ്ജ സ്രോതസ്സുകളിൽ പ്രധാനം ജൈവാവശിഷ്ടങ്ങൾ തന്നെയാണ്. ജൈവാവശിഷ്ടങ്ങളോടൊപ്പം ഹ്യൂമൻ പെയിസ്റ്റും ഉപയോഗിച്ചു പ്രവർത്തിക്കുന്ന ബയോഗ്യാസ് പ്ലാന്റ് വഴി ലഭിക്കുന്ന ഊർജ്ജത്തിന്റെ കാര്യക്ഷമതയെക്കുറിച്ച് ഇന്നും ജനങ്ങൾക്ക് വേണ്ടത്ര അറിവില്ല എന്നുതോന്നുന്നു. മാർ ബസേലിയോസ് കോളേജിന്റെ എഫ്രേം ഹോസ്റ്റലിൽ സ്ഥാപിച്ചിരിക്കുന്ന ബയോഗ്യാസ് പ്ലാന്റ് വഴി ഒരുദിവസം 15 സിലിണ്ടർ ഗ്യാസ് പാചകത്തിനായി ലഭിക്കുന്നുണ്ട്. അടുക്കളയിൽ നിന്നുള്ള ജൈവ അവശിഷ്ടങ്ങളും ഹ്യൂമൻ വെയ്സ്റ്റുമാണ് മുഖ്യമായി പ്ലാന്റിൽ ഉപയോഗിക്കുന്നത്. ഭൂമിക്കടിയിൽ പ്രത്യേകം തയ്യാറാക്കിയ ടാങ്കിൽ രണ്ട് ചാനലുകൾ വഴിയായി മാലിന്യം സംരക്ഷിക്കപ്പെടുന്നു. ഒരു ദിവസം 80 കിലോഗ്രാം ജൈവ അവശിഷ്ടങ്ങൾ ആണ് ഇതിൽ നിക്ഷേപിക്കപ്പെടുന്നത്. ഹോസ്റ്റലിലെ പാചകത്തിനാവശ്യമായ 4/3 ഭാഗം ഗ്യാസും ഇതിൽ നിന്നും ലഭിക്കുന്നു. അംഗീകൃത ഏജൻസികൾ വഴി കാര്യക്ഷമതയോടും സുരക്ഷിതമായും പ്ലാന്റ് നിർമ്മിക്കുകയാണ് ആവശ്യം. കേന്ദ്ര പാരമ്പര്യ ഊർജ്ജമന്ത്രാലയത്തിന്റെ അംഗീകാരത്തോടെയുള്ള വിവിധ തരം ബയോഗ്യാസ് പ്ലാന്റുകൾ ഇന്ന് നിർമ്മിക്കാവുന്നതാണ്. അനെർട്ട്, അഗ്രോജൻ ഡസ്ട്രീസ് കോർപ്പറേഷൻ എന്നിവ വഴി ബയോഗ്യാസ് പ്ലാന്റുകൾ നിർമ്മിച്ചു നൽകി വരുന്നു. പാചകത്തിനുള്ള ഗ്യാസ് ലഭിക്കുന്നതിനു പുറമെ ഇതിൽ നിന്നും ലഭിക്കുന്ന സ്ലറി കൃഷിക്ക് നല്ല ജൈവ വളമാണ്. നല്ല രീതിയിൽ സ്ഥാപിച്ചിട്ടുള്ള പ്ലാന്റിനു പിന്നീട് അറ്റകുറ്റ പണികൾ വേണ്ടി വരില്ല. ബയോഗ്യാസ് പ്ലാന്റ് വഴിയായി മാർ എഫ്രേം ഹോസ്റ്റൽ കൈവരിച്ച നേട്ടം മറ്റ് സ്ഥാപനങ്ങൾക്ക് മാതൃകയാക്കാവുന്നതാണ്.

### ബൃഹത്തായ ജലസംഭരണി

ജലം അമൂല്യമാണ് നഷ്ടമാക്കരുത് ഒരു തുള്ളിപ്പോലും എന്ന സന്ദേശം ഉൾക്കൊണ്ട് ജല ദൗർലഭ്യം നേരിടുന്ന സന്ദർഭങ്ങളിൽ പ്രയോജനപ്പെടുത്തക്ക വിധത്തിൽ നഷ്ടമായി പോകുന്ന ജലം സംഭരിക്കുന്ന ഒരു വലിയ പദ്ധതിയാണ് ഇത്. മഴവെള്ളവും ഉറവകളും പാഴായി പോകാതെ 9684 സ്ക്വയർ ഫീറ്റ് വിസ്തീർണ്ണമുള്ള ഈ ജലസംഭരണിയിൽ ശേഖരിക്കപ്പെടും. 60 ലക്ഷം ലിറ്റർ ജലം ശേഖരിയ്ക്കാൻ ശേഷിയുള്ള ഈ സംഭരണിയിൽ പ്രധാനപ്പെട്ട മൂന്ന് ചാനലുകൾ വഴിയായി ജലം എത്തിച്ചേരും. ഉറവകൾ അടയാതെയുള്ള ഉറച്ച സിമന്റ് കോൺക്രീറ്റ് ഭിത്തി വാർത്ത് ബലപ്പെടുത്തും. പ്രത്യേകം മണ്ണും പൊടിപടലങ്ങളും അരിച്ചു മാറ്റിയ ജലമാണ് ശേഖരിക്കപ്പെടുന്നത്. സുരക്ഷാവേലിയുള്ള ഈ ജല സംഭരണിയ്ക്ക് ചുറ്റും 5 മീറ്റർ വീതിയിൽ റോഡ് നിർമ്മിക്കും. ശുദ്ധീകരിച്ച ജലം തുടർന്നുള്ള ഉപയോഗത്തിനായ് നൽക്കപ്പെടും. ഈ ജല സംഭരണി നിറഞ്ഞു കവിഞ്ഞു വരുന്ന ജലം സംഭരിക്കുന്നതിനു മറ്റൊരു ടാങ്ക് കൂടിയുണ്ടായിരിക്കും. ബസേലിയോസ് കോളേജിലേയ്ക്കുള്ള പുതിയ റോഡ് ഈ ജല സംഭരണിയ്ക്ക് സമീപം കൂടിയാണ് നിർമ്മിക്കുന്നത്. കോളേജിന്റെ പ്രധാന കവാടത്തിന് മുന്നിൽ വിശ്ലമായ സ്ഥലസൗകര്യം ഇതുമൂലം ലഭ്യമാകും. ജലസംഭരണിക്ക് ചുറ്റു പാലോട് ബോട്ടാണിക്കൽ ഗാർഡനുമായി സഹകരിച്ച് വലിയ ഔഷധ സസ്യ തോട്ടം നിർമ്മിക്കപ്പെടും. പൂച്ചടികളും പുൽമേടുകളും കാമ്പസിനെ മനോഹരമാക്കും. ഈ ജലസംഭരണിയുടെ പ്രയോജനം ബസേലിയോസ് കോളേജിനു സമീപമുള്ള സഹോദര സ്ഥാപനങ്ങൾക്കും ലഭ്യമാക്കാനാണ് ഉദ്ദേശ്യം. വേനൽക്കാലങ്ങളിൽ അനുഭവിക്കുന്ന ജല ദാർലഭ്യം ഇതുമൂലം പരിഹരിക്കാൻ കഴിയുമെന്ന് പ്രത്യാശിക്കുന്നു.






# ഇന്ദ്രപ്രസ്ഥത്തിന് പ്രചോദനമായി



**ജീനാ അനിൽ, ഡൽഹി**

ഡി എൽ 12 സി സി 0998. ഈ മാരുതി ഇക്കോ കാറിന്റെ ഇരമ്പലിനായി കാതോർക്കുന്ന ഒരുപിടി മനുഷ്യർ ദേശീയ തലസ്ഥാനത്തിന്റെ നിരത്തുകളിലുണ്ട്. വ്രണങ്ങളിൽ പൊതിഞ്ഞ ഈച്ചകളെപ്പോലും ആട്ടിയോടിക്കാൻ ത്രാണിയില്ലാത്തവർ, മനോദൗർബല്യത്തെ തുടർന്ന് നിരത്തിൽ ഉപേക്ഷിക്കപ്പെട്ടവർ, ഉറ്റവരും ഉടയവരും ഇല്ലാതെ നിരത്തുകളിൽ അലയുന്നവർ, മാതാപിതാക്കൾ പെരുവഴിയിൽ ഉപേക്ഷിച്ച കുഞ്ഞുങ്ങൾ.... ഇവരെല്ലാം കാത്തിരിക്കുകയാണ് ഉച്ചനേരത്ത് ഒരുപൊതി ഭക്ഷണവുമായെത്തുന്ന അനിൽ ഭായിയെ. ഒന്നര വർഷമായുള്ള സ്നേഹത്തിന്റെ ഈ ചങ്ങല പൊട്ടിക്കുവാൻ മഹാനഗരത്തിലെ തിരക്കിനും ഗതാഗതക്കുരുക്കിനും കഴിഞ്ഞിട്ടില്ല.

'പ്രചോദന' കാരുണ്യത്തിന്റെ ഉറവ വറ്റാത്ത മനുഷ്യരുടെ സ്നേഹമാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭ ബാഹ്യകേരളാ മിഷന്റെ സാമൂഹ്യക്ഷേമ വിഭാഗമാണ്. 'പ്രചോദന' ബാഹ്യകേരളാ ഇടവകകളുടെ ബിഷപ്പ് മാർ ജേക്കബ് ബർണബാസിന്റെ ഡൽഹിയെ കണ്ടെത്തലിൽ നിന്നാണ് പ്രചോദനയുടെ പ്രവർത്തനങ്ങളിൽ ഒന്നായ 'വിശക്കുന്നവർക്ക് ആഹാരം' പദ്ധതി തുടങ്ങിയത്.

കഴിഞ്ഞ വർഷം മേയിലാണ് പ്രചോദനയുടെ വാഹനത്തെ ഡൽഹി നിരത്തുകൾ തിരിച്ചറിഞ്ഞുതുടങ്ങിയത്. ഭക്ഷണപ്പൊതിവിതരണത്തിലെ കൂട്ടായ്മയുടെ കരുത്തും ബിഷപ്പ് മാർ ബർണബാസ്എടുത്തു പറയുന്നു. ഈ പരിപാടിയിലേക്ക് സംഭാവനകൾ പ്രോൽസാഹിപ്പിക്കുന്നില്ല. പകരം അവരവരുടെ വീടുകളിൽ പാകം ചെയ്യുന്ന ഭക്ഷണത്തിന്റെ ഒരുഭാഗം പൊതിഞ്ഞു നൽകുക. സാഹോദര്യത്തിന്റെ മധുരവും ഓരോ പൊതികളിലും നിറയുന്നു. സഭ ഏറ്റെടുത്ത ദൗത്യമെങ്കിലും, മത-ജാതി-ഭാഷ-വർണ്ണ വ്യത്യാസമില്ലാതെ എല്ലാ വിഭാഗം ജനങ്ങളും ഭക്ഷണപ്പൊതി തയ്യാറാക്കി 'പ്രചോദന'യെ ഏൽപ്പിക്കുന്നു. ചില സ്കൂളുകളിലെ കുട്ടികളും സ്ഥിരമായി ഭക്ഷണപ്പൊതി കൈമാറുന്നുണ്ട്. എറണാകുളത്തെ ലവ് ആന്റ് കെയറിന്റെ പ്രവർത്തനങ്ങളുടെ ചുവടുപിടിച്ചാണ് ഡൽഹിയിൽ ഭക്ഷണവിതരണ പരിപാടി ആരംഭിച്ചതെന്ന് മാർ ബർണബാസ് പറയുന്നു. ഇത്തരമൊരു പരിപാടി തുടങ്ങുമെന്ന് അറിഞ്ഞപ്പോൾ ലവ് ആന്റ് കെയറിലെ സാബു തന്റെ സഹപ്രവർത്തകരിൽ ഒരാളായ കുളത്തൂപ്പുഴ സ്വദേശി അനിൽ കെ.ജോയിയെയും ഡൽഹിക്കു വിട്ടു.

ബിഷപ്പിന്റെ നിർദ്ദേശപ്രകാരം അനിൽ നിരത്തുകളിലേക്ക് ഇറങ്ങി. ഭക്ഷണ വിതരണം എങ്ങനെ നടത്തണമെന്ന് പഠിക്കാനുള്ള യാത്ര. നാട്ടിൽനിന്നു വ്യത്യസ്ഥമായ പരിസ്ഥിതി. ഈ അന്വേഷണങ്ങളിൽ നിന്നും തിരിച്ചറിവുകളിൽ നിന്നുമാണ് 'പ്രചോദന' അതിന്റെ സേവന വഴികൾ കണ്ടെത്തിയത്. ന്യൂഡൽഹി, നിസാമുദ്ദീൻ റയിൽവേസ്റ്റേഷനുകൾ, കാശ്മീരി ഗേറ്റ് തുടങ്ങിയ സ്ഥലങ്ങളിലാണ് സ്ഥിരമായി ഭക്ഷണപ്പൊതി വിതരണം ചെയ്യുന്നത്.

ഭക്ഷണപ്പൊതി ഒരുക്കിയിട്ടുണ്ടെങ്കിൽ പ്രചോദനയുടെ പ്രവർത്തകരെ അറിയിക്കാം. അവരുടെ വാഹനത്തിൽ ശേഖരിച്ച് നിരത്തുകളിൽ എത്തിക്കും. ചില കേന്ദ്രങ്ങൾ കോളനികളിലെ എല്ലാ കുടുംബങ്ങളും ചേർന്ന് ഇത്തരത്തിൽ ഭക്ഷണപ്പൊതികൾ തയ്യാറാക്കി പ്രചോദനക്ക് കൈമാറുന്നുണ്ട്. എല്ലാ ദിവസവും ഭക്ഷണപ്പൊതികൾ നൽകണമെന്നില്ല. താൽപ്പര്യം പോലെ കഴിവനുസരിച്ച് നൽകിയാൽ മതി. ചോറും ചപ്പാത്തിയും ദാലും എന്തെങ്കിലും സബ്ജിയും. ഇത്രയും മതി ഓരോ പൊതിയിലും. ഭക്ഷണം എന്തായാലും വിശപ്പിന്റെ വിലയറിഞ്ഞവന് അത് അമൃതിന് തുല്യം.

ബിഷപ്പ് നേരിട്ടും നിരത്തുകളിലൂടെ അലയാറുണ്ട്. ദിൽഷാദ് ഗാർഡനടുത്ത് ജി.ടി റോഡിലെ മേൽപ്പാ



ലത്തിന് അടിയിൽ കൂടില്ലാത്ത കിളികളെപ്പോലെ നാനൂറിലേറെ മനുഷ്യജീവനുകളെ ഒരു യാത്രയിൽ അദ്ദേഹം കണ്ടു. നാലു ദിവസം മാത്രം പ്രായമുള്ള ഒരു കുരുന്ന് ഇക്കൂട്ടത്തിലുണ്ടായിരുന്നു. ഭക്ഷണം മാത്രമല്ല, വസ്ത്രവും മരുന്നും വെള്ളവും തെരുവിന് വേണമെന്ന് ഈ യാത്രയിൽ തിരിച്ചറിഞ്ഞു. പ്രചോദനയുടെ വാഹനത്തിൽ മരുന്നും വസ്ത്രവും വെള്ളവും വിതരണം ചെയ്യുന്നുണ്ട്. 'പ്രചോദന'യെക്കുറിച്ച് പറയുമ്പോൾ ബിഷപ്പ് വേദപുസ്തകത്തിലെ ഒരു വാക്യം കൂടി പങ്കുവയ്ക്കുന്നു. "ഈ ചെറിയ സഹോദരൻമാരിൽ ഒരാൾക്ക് ചെയ്തത് എനിക്ക് ചെയ്തിരിക്കുന്നു".

ഭാരതതലസ്ഥാന നഗരിയായ ഡൽഹി, വ്യവസായ കേന്ദ്രങ്ങൾക്കും ആഡംബരജീവിതങ്ങൾക്കും സാംസ്കാരിക മിശ്രണത്തിനുമൊക്കെ അതീതമായി തെരുവോരങ്ങളിൽ കഴിയുന്ന ചേരീനിവാസികളായ അനേകം മക്കളെയും കൂടി ഉൾക്കൊള്ളുന്നതാണ്. ഇവർക്ക് കൈത്താങ്ങേകാൻ നന്മ കുടികൊള്ളുന്ന കുറച്ചു ജനങ്ങളുമായി ഇവർക്കിടയിലേക്ക് 'പ്രചോദന' കടന്നുചെല്ലുന്നു. മലങ്കര കത്തോലിക്കാ ബാഹ്യകേരളാ അപ്പോസ്തോലിക് വിസിറ്റർ അഭിവന്ദ്യ ജേക്കബ് മാർ ബർന്നബാസ് തിരുമേനിയുടെ നേതൃത്വത്തിൽ... നാനാജാതി മതസ്ഥരായ ആളുകളുടെ സഹകരണത്തോടെ.... ഒരു നേരത്തെ ആഹാരമായി.... നഗ്നർക്ക് വസ്ത്രമായി.... പുഴുവരിക്കുന്ന ശരീരങ്ങളിൽ പകർന്നു നൽകുന്ന ഔഷധമായി.... അലഞ്ഞുതിരിയുന്ന ദരിദ്ര വിദ്യാർത്ഥികൾക്ക് മൂല്യബോധം നൽകുന്ന വിദ്യാഭ്യാസമായി.... അതിനുപരി തങ്ങളുടെ നഷ്ടപ്പെട്ടവരെ കണ്ടെത്തി, തിരിച്ചു നൽകുവാൻ കഴിഞ്ഞ ചാരിതാർത്ഥ്യമായി.... 'പ്രചോദന' ഡൽഹിയുടെ തെരുവോരത്ത് സഞ്ചരിച്ചു കൊണ്ടിരിക്കുന്നു.... ഇനിയും ദൂരങ്ങൾ താണ്ടുവാനുണ്ടെന്ന ഉത്തമ ബോധ്യത്തോടെ... ഈ പ്രവർത്തനങ്ങൾക്ക് നിങ്ങൾക്കും കൈത്താങ്ങേകാം.... നോമ്പുകാലത്തെ ഉപവാസ ആഹാരത്തിന്റെ വില മിച്ചം വച്ച്... മാലിന്യത്തിൽ തള്ളുന്ന ആഹാരസാധനം ദരിദ്രർക്ക് നൽകിക്കൊണ്ട്... ചേരീനിവാസികളായ ഒരു കുഞ്ഞിന്റെയെങ്കിലും പഠനച്ചെലവ് നിർവ്വഹിച്ചു കൊണ്ട്.... നിങ്ങൾക്കും പ്രചോദനയെ സഹായിക്കാം.....

**മലങ്കര കത്തോലിക്കാ സഭയുടെ ബാഹ്യകേരളാ മേഖലകളിലെ അപ്പോസ്തോലിക് വിസിറ്റർ എന്ന ചുമതല ലഭ്യമായത് പിതാവിനാണല്ലോ.. ഈ മേഖലകളിൽ സഭയുടെ എപ്രകാരമുള്ള പ്രവർത്തന ശൈലിയാണ് പിതാവ് ആഗ്രഹിക്കുന്നത്?**

സഭ ക്രിസ്തുവിന്റെ മണവാട്ടിയാണല്ലോ. അപ്പോൾ ക്രിസ്തുവിന്റെ ദാർശനികതയിൽ നിന്നും അകന്നുള്ള ഒരു പ്രവർത്തനശൈലി സഭയ്ക്ക് സാധ്യമല്ല. സഭ അതിന്റെ സാന്നിധ്യം എവിടെയൊക്കെ അറിയിക്കുന്നോ അവിടെയെല്ലാം ക്രിസ്തുവിനെത്തന്നെപ്രതിഫലിപ്പിക്കുക എന്നതാണ് നമ്മുടെ പ്രവർത്തനശൈലി. നാം ഏതൊക്കെ പ്രദേശത്ത് എത്തിച്ചേരുന്നുവോ അവിടെയെല്ലാം അവിടുത്തെ സംസ്കാരം ഉൾക്കൊണ്ടു കൊണ്ടുള്ള ആരാധനാ ജീവിതത്തിലൂടെ ക്രിസ്തുവിനെ നൽകുവാനാണ് നമ്മൾ ആഗ്രഹിക്കുന്നത്.

**പ്രചോദന സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ രൂപീകരണവും അതിനു പിന്നിൽ പിതാവിന് ലഭിച്ചിട്ടുള്ള പ്രചോദനവും വ്യക്തമാക്കാമോ?**

ഡൽഹി മേഖലയിലെ സാമൂഹിക സേവന പ്രവർത്തനങ്ങളെ ഒരുമിച്ച് ഒരു സൊസൈറ്റിയുടെ കീഴിലാക്കി രജിസ്റ്റർ ചെയ്തത് 2009-ലാണ്. എന്നാൽ അതിനുമുമ്പേ നമ്മുടെ പ്രവർത്തനങ്ങൾ തുടങ്ങിയിരുന്നു. ഭാരതത്തിന്റെ തലസ്ഥാനനഗരി എന്ന പദവിക്കുപരിയായി അനേകം ചേരീനിവാസികളേയും, അലഞ്ഞുതിരിയുന്ന ദരിദ്രരേയും ഒക്കെ ഉൾക്കൊള്ളുന്ന ഒരു പ്രദേശം കൂടിയാണിത്. ഈ ദരിദ്രരെ കണ്ടില്ലെന്ന് നടിച്ചുള്ള ഒരു സുവിശേഷീകരണത്തിന് ഇവിടെ യാതൊരു പ്രാധാന്യവുമില്ല എന്ന് മനസ്സിലാക്കിയതുകൊണ്ടാണ് 'പ്രചോദന' പോലുള്ള പ്രവർത്തനങ്ങൾ നാം മുമ്പോട്ട് കൊണ്ടുപോകുന്നത്. ബഥനി ആശ്രമജീവിത കാലത്ത് അവിടെയുണ്ടായിരുന്ന ആത്മാനന്ദനച്ചന്റെ ജീവിതം എന്നെ വളരെയേറെ സ്വാധീനിച്ചിട്ടുണ്ട്. ആശ്രമത്തിന്റെ പറമ്പിൽ നിന്നും ലഭിച്ചിരുന്ന പഴങ്ങളും, പച്ചക്കറികളുമൊക്കെ ദരിദ്രർക്ക് കൊടുക്കുവാൻ അച്ചൻ പ്രോൽസാഹിപ്പിച്ചിരുന്നു. അന്നുമുതലേ ഇല്ലായ്മയിൽ നിന്നും ദാനം ചെയ്യുവാനുള്ള ഒരു മനഃസ്ഥിതി ലഭിച്ചിരുന്നു.

**കഴിഞ്ഞ നാലു വർഷങ്ങളായി ഡൽഹിയുടെ തെരുവുകളിൽ ആഹാരമായും, വസ്ത്രമായും, മരുന്നായും, പ്രചോദനയുടെ ദൈവീക സാന്ത്വനമെത്തുന്നല്ലോ. ഇത് നമ്മുടെ സാമൂഹിക ഉത്തരവാദിത്വത്തെ പൂർണ്ണമായും പ്രതിഫലിപ്പിക്കുന്നുണ്ടോ?**

തീർച്ചയായും. നമ്മുടെ കഴിവിന്റെ പരമാവധി നാം ശ്രമിക്കുന്നുണ്ട്. നാം നൽകുന്ന ഭക്ഷണപ്പൊതികളിലൂടെ വിശക്കുന്നവന് ഒരുനേരത്തെ ആഹാരം നൽകുക എന്നതിനും ഉപരിയായി ഈ ആഹാരമുണ്ടാക്കുന്ന ഭവനങ്ങളിൽ നിന്നും അത് ശേഖരിക്കുന്നതുൾപ്പെടെ അവിടെ ഈ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന നമ്മുടെ മലങ്കര മക്കളുടെ ഒരു നേതൃസമൂഹത്തെ രൂപീകരിക്കുവാനും നമുക്ക് കഴിഞ്ഞു. ജാതിമത ഭേദമെന്യേ ഓരോ പ്രദേശത്തെ വീടുകളുമായും ഒരു ബന്ധം സ്ഥാപിച്ചെടുക്കുവാനും സമൂഹത്തിലെ അകന്നുപോകുന്ന കണ്ണികളെ കൂട്ടിച്ചേർക്കുന്ന കണ്ണികളായിത്തീരുവാൻ നമുക്ക് സാധിക്കുന്നു എന്നതും വലിയ കാര്യമായി ഞാൻ കണക്കാക്കുന്നു. ഇതിലൂടെ സ്നേഹത്തിന്റേയും, സൗഹൃദത്തിന്റേയും കൂട്ടായ്മാ സുവിശേഷീകരണം സാധ്യമാകുന്നു. എന്നാൽ ഇതിൽ നമ്മൾ പൂർണ്ണമായും തൃപ്തികരമല്ല. ഈ ദരിദ്രർക്ക് ആഹാരവും വസ്ത്രവുമൊക്കെ നൽകുന്നതിനും ഉപരിയായി അവരുടെ പുനരുദ്ധാരണമാണ് നാം ലക്ഷ്യമാക്കുന്നത്.

**സാമ്പത്തിക ലാഭമുണ്ടാക്കുന്ന സ്ഥാപനവത്ക്കരണത്തിന് അമിത പ്രാധാന്യം നൽകാതെ പ്രചോദന പോലെയുള്ള പ്രവർത്തനങ്ങൾക്ക് പ്രാധാന്യം നൽകുന്നതിനുള്ള കാരണം വ്യക്തമാക്കാമോ?**

മാർ ഈവാനിയോസ് തിരുമേനിയുടെ വലിയ രണ്ട് ദർശനങ്ങളായിരുന്നു പുനരൈക്യവും, സുവിശേഷീകരണവും. സുവിശേഷികയായ സഭയെയാണ് പിതാവ് വിഭാവന ചെയ്തിരുന്നത്. നാമും അതേ മാർഗ്ഗത്തിലൂടെ സഞ്ചരിക്കുക. അങ്ങനെ പുനരൈക്യത്തിന് പുതിയ വഴികൾ തുറക്കുക. ഇതെല്ലാം നമ്മുടെ ലക്ഷ്യങ്ങളാണ്.



വിശുദ്ധ യാക്കോബ് ശ്ലീഹാ പറയുന്നുണ്ടല്ലോ പ്രവർത്തി കൂടാതെയുള്ള വിശ്വാസം നിർജ്ജീവമാണെന്ന്. നമ്മുടെ പ്രവർത്തനങ്ങൾ കൊണ്ട് അനേകരെ നമ്മിലൂടെ യേശുവിലേക്ക് ആകർഷിക്കുവാൻ കഴിയണം. എങ്കിൽ മാത്രമേ യഥാർത്ഥ സുവിശേഷീകരണം സാധ്യമാവു. ഒറീസ്സയിലും മറ്റും നാം ഇതാണ് ചെയ്യുന്നത്. നമുക്കുള്ള സ്ഥാപനങ്ങളൊക്കെയും സുവിശേഷ ചൈതന്യത്തി ലാണ് പ്രവർത്തിക്കുന്നത്. ഭോപ്പാലിൽ നമുക്കുള്ള സ്കൂളിൽ വൈകുന്നേരങ്ങളിൽ അവിടുത്തെ ദരിദ്രരായ കുട്ടികളുടെ വിദ്യാഭ്യാസത്തിന് നാം പ്രയോജന പ്പെടുത്തുന്നുണ്ട്. നമ്മുടെ നഴ്സിംഗ് കോളേജുകളിൽ സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന അനേകം കുട്ടികൾക്ക് സൗജന്യമായി പഠനം ലഭ്യമാക്കുന്നു. നമ്മുടെ മിഷൻ കേന്ദ്രങ്ങളിലെ കുഞ്ഞുങ്ങളുടെ പഠന നിലവാരം മെച്ചപ്പെടുത്തുവാനായി നമ്മൾ പരമാവധി ശ്രമിക്കുന്നുണ്ട്. ഡൽഹിയിൽ നെബ്സ്സരായ് മേഖലയിലെ അലഞ്ഞു തിരിയുന്നവരും ചേരിനി വാസികളുമായ കുട്ടികൾക്കും നാം വൈകുന്നേരങ്ങളിൽ വിദ്യാഭ്യാസം നൽകുന്നുണ്ട്. ഇങ്ങനെ ക്രിസ്തീയമായ രീതിയിൽത്തന്നെ നാം നിലകൊള്ളുന്നു.

**പ്രചോദനയുടെ പ്രവർത്തനങ്ങൾക്കുള്ള സാമ്പ ത്തിക സ്രോതസ്സ് എവിടെ നിന്നും ലഭിക്കുന്നു? ഗവൺമെന്റ് തലത്തിൽനിന്നും എന്തെങ്കിലും സഹായം ലഭിക്കുന്നുണ്ടോ? ഇതിന്റെ നടത്തിപ്പിൽ ഉള്ള വെല്ലുവിളികൾ?**

ഒന്നുമില്ലായ്മയിൽ നിന്നും ആരംഭിച്ച ഈ പ്രവർത്തനങ്ങളെ ദൈവം ഇത്രത്തോളം നടത്തിക്കൊ ണ്ടുപോകുന്നു എന്നു മാത്രമാണ് ഞാൻ പറയുവാൻ ആഗ്രഹിക്കുന്നത്. പ്രത്യേക രീതിയിലുള്ള ഒരു സാമ്പത്തികസ്രോതസ്സും പ്രചോദനക്കില്ല. ഇതിനെ ക്കുറിച്ച് അറിവുള്ള നമ്മുടെ ആളുകൾ തരുന്ന സംഭാവനകൾ കൊണ്ടാണ് നാം മുന്നോട്ട് പൊയ് ക്കോണ്ടിരിക്കുന്നത്.

ഗവൺമെന്റ് തലത്തിൽ നാം പലപ്പോഴും സഹായം ആവശ്യപ്പെട്ടിട്ടും ഇതുവരെയും ഒന്നും ലഭിച്ചിട്ടില്ല. തണുപ്പ് കാലത്ത് തെരുവിലെ മനുഷ്യർക്കു വേണ്ടി ഒരു Night shelter തുറക്കുവാനുള്ള സ്ഥലം മാത്രം ആവശ്യപ്പെട്ടിട്ട് അതുപോലും ലഭിച്ചിട്ടില്ല. അപേക്ഷ കൊടുക്കുവാനായി പറയുന്നുണ്ടെങ്കിലും നമ്മുടെ അപേക്ഷകൾ മാത്രം എത്തേണ്ടിടത്ത് എത്തുന്നില്ല. ഗവൺമെന്റ് തലത്തിൽ നിന്നും ചെയ്യുന്ന പ്രവർ ത്തനങ്ങൾ പര്യാപ്തമായിരുന്നെങ്കിൽ നമുക്കിത് ചെയ്യേണ്ടി വരുമായിരുന്നില്ല. ലക്ഷക്കണക്കിനു രൂപ NGO കൾക്ക് വേണ്ടി ചെലവഴിക്കുമ്പോഴും അവരുടെ പ്രവർത്തനങ്ങളെ വിലയിരുത്താൻ ഗവൺമെന്റ് ശ്രമിക്കുന്നില്ല. കാശ്മീരി ഗേറ്റിലും മാനസരോവർ പാർക്കിലെ ചേരികളിലും നാം ചെല്ലുമ്പോൾ കാണുന്ന അവസ്ഥ പരിതാപകരമാണ്. ഗവൺമെന്റ് നിയോഗി ച്ചിരിക്കുന്ന (NGO Members) ആളുകൾ അവിടെ ഉണ്ട്. പക്ഷേ ഈ പാവപ്പെട്ടവർക്ക് അവരെക്കൊണ്ടു എന്തു പ്രയോജനമാണുള്ളത്. പ്രചോദന പോലുള്ള പ്രവർ ത്തനങ്ങൾ ഇവർക്കുവേണ്ടി നടത്തിയില്ലെങ്കിൽ, നാളെ ഇവർ തെരുവിലെ ഗുണ്ടകളും, അസന്മാർഗ്ഗീകരുമായ ആളുകളായി മാറുമ്പോഴല്ല നാം ഇതിനെക്കുറിച്ച് ചിന്തിക്കേണ്ടത്. മറിച്ച് ഇവരെ നല്ല ജീവിത ത്തിലേക്ക് കൈ പിടിച്ചുയർത്തുക എന്നതാണ് നാം ചെയ്യേണ്ടത്.

പ്രചോദനയുടെ പ്രവർത്തനങ്ങൾ ദൈവാശ്രയ ബോധ്യത്തോടെയായതിനാൽ വലിയ വെല്ലു വിളികളൊന്നും നമുക്കില്ല. മറിച്ച് 10 പൊതികിട്ടിയാലും അത് എത്തേണ്ടിടിത്ത് എത്തിക്കുവാനായി അനിലിന്റെ നേതൃത്വത്തിലുള്ള പ്രചോദനയുടെ പ്രവർത്തകർ കാണിക്കുന്ന സന്നദ്ധത പ്രത്യേകം എടുത്ത് പറയേണ്ട ഒന്നാണ്. അതൊക്കെയാണ് ഇതിനെ മുന്നോട്ട് നയിക്കുന്നത്. ദിവസം 200 മുതൽ 600 പൊതികൾ വരെ നാം തെരുവിലെ മനുഷ്യർക്ക് നൽകുന്നു എന്നത് ഒരു വലിയ കാര്യമായി കാണുന്നു. കൂടാതെ കുറെ ആളുകളെ അവരുടെ ഉറ്റവർക്ക് കണ്ടെത്തി നൽകുവാനും നമുക്ക് കഴിഞ്ഞു.

**പ്രചോദനയുടെ ഭാവി പദ്ധതികൾ ഒന്നു വ്യക്തമാക്കാമോ?**

പ്രചോദനയിലൂടെ സഭയുടെ സാമൂഹിക ക്ഷേമപ്രവർത്തനങ്ങൾ നാം ഡൽഹിയിൽ ചെയ്തി രിക്കുന്നത് വലിയ ഒരു വിജയമാണ്. എന്നാൽ നാം ഇതിൽ മാത്രം ഒതുങ്ങി നിൽക്കുവാൻ ആഗ്രഹിക്കുന്നില്ല. മുമ്പ് സൂചിപ്പിച്ചതുപോലെ തെരുവിലെ അവഗണി ക്കപ്പെട്ടവരെ സമൂഹത്തിന് പ്രയോജനമുള്ളവരാക്കി മാറ്റുവാൻ പുതിയ പദ്ധതികൾക്ക് നാം രൂപം നൽകുന്നുണ്ട്. ഇതിന്റ ഭാഗമായി പ്രവർത്തിക്കുന്ന ചേരീനിവാസികളായ കുട്ടികൾക്കും അലഞ്ഞുതിരിഞ്ഞു നടക്കുന്ന കുട്ടികൾക്കുമായി നൽകുന്ന വിദ്യാഭ്യാസം, ജസോലയിൽ പണി നടന്നു കൊണ്ടിരിക്കുന്ന അശരണർക്കും രോഗികൾക്കുമായുള്ള സെന്റർ, ഒറീസ്സയിലെ പദ്ധതിയായ ദരിദ്ര വിദ്യാർത്ഥി കൾക്കായുള്ള ഹോസ്റ്റൽ തുടങ്ങിയവ പ്രചോദനയുടെ പദ്ധതികളാണ്. ഡൽഹിയിലോ അതിനടുത്തോ ഏതെങ്കിലും പ്രദേശത്ത് ഇവ ആരംഭിക്കുവാനാണ് നാം ആഗ്രഹിക്കുന്നത്. എന്നാൽ സാമ്പത്തിക ബുദ്ധിമുട്ടും സ്ഥലലഭ്യതയും വലിയൊരു പ്രശ്നമായി നില നിൽക്കുന്നു. എങ്കിലും ദൈവം അതിനുള്ള വഴി തുറക്കുമെന്ന് വിശ്വസിക്കുന്നു.






# യുവജനങ്ങളുടെ വിശുദ്ധ പാപ്പാ

**രാജു മാത്യു**

റോമിലെ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ അന്ന് ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ അന്ത്യനിദ്രയിലായിരുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് ഒഴുകിയെത്തി ചുറ്റും കൂടിയ യുവത്വങ്ങൾ ഒരു വിപ്ലവ നേതാവിനെന്നോണം അപ്പോഴും മുദ്രാവാക്യം മുഴക്കിക്കൊണ്ടേയിരുന്നു. സാന്തോ, സുബ്ബീത്തോ...സാന്തോ സുബ്ബീത്തോ...(അദ്ദേഹത്തെ ഇപ്പോൾത്തന്നെ വിശുദ്ധനാക്കൂ). അന്ന് കർദ്ദിനാളായിരുന്ന റാറ്റ്സിംഗർക്ക് തന്റെ പ്രസംഗം ഏഴുമിനിറ്റോളം നിർത്തി വയ്ക്കേണ്ടിവന്നു,യുവത്വങ്ങളുടെ ഈ ഘോഷത്തിൽ. ചില യുവാക്കൾ ഒരു പടികൂടി കടന്ന് സെന്റ് ജോൺപോൾ എന്ന് മുദ്രണം ചെയ്ത ടീഷർട്ടും അണിഞ്ഞാണ് അവിടെ എത്തിയത്. അന്നത്തെ ആ യുവത്വങ്ങളുടെ പ്രവാചകശബ്ദം ഇന്ന് മൂർത്തമാകുന്നു. ലോകത്ത് ഒരു നേതാവിനും നൽകാത്ത,ലഭ്യമാവാത്ത ഉജ്വല യാത്രയയപ്പ് നൽകിയാണ് അന്ന് ലോകയുവത്വം ജോൺപോൾ രണ്ടാമനെ യാത്രയാക്കിയത്. യുവത്വം ഒരു മാനസീകാവസ്ഥയാണെന്ന് ലോകത്തെ ബോധ്യപ്പെടുത്തിയ നിമിഷവുമായിരുന്നു അത്. ഉണർവിലെന്നപ്പോലെ ഉറക്കത്തിലും യുവത്വയങ്ങളെ ഉണർത്തിയ നേതാവായിരുന്നു ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ.

ചരിത്രമെഴുതാനുള്ള തീജ്വാലയാണ് യുവത്വമെന്ന് പ്രശസ്തനായ എച്ച്.ജി വെൽസ് എഴുതിയിട്ടുണ്ട്. അങ്ങനെയെങ്കിൽ സഭാചരിത്രത്തിൽ, ലോകചരിത്രത്തിൽ തീകൊണ്ടെഴുതിയ ചരിത്രമാണ് ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ.

രാഷ്ട്രമുണ്ടാകണമെങ്കിൽ യുവാക്കൾ വേണമെന്നും എന്നാൽ മഹത്തായ രാഷ്ട്രമാകണമെങ്കിൽ വൃദ്ധർവേണമെന്നും ഗ്രീക്ക് ചിന്തകനായ സെനക്ക പറഞ്ഞിട്ടുണ്ട്. റോമിനും ലോകസഭയ്ക്കാകമാനവും യുവത്വത്തിന്റെ ചുറുചുറുക്കും മഹത്വത്തിന്റെ മേലങ്കിയും നൽകിയ വ്യക്തിയാണ് ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ.

യുവത്വം ഒരു മാനസീകവാസ്ഥയാണെങ്കിൽ എന്നും യുവാവിയിരുന്നു അദ്ദേഹം. എല്ലാ യുവാക്കൾക്കും വെല്ലുവിളിയായിരുന്ന യുവത്വം. മുപ്പത്തിമൂന്ന് വയസ്സിന്റെ രക്തശോഭയിൽ കാൽവരിയിലേക്ക് കുരിശുചുമന്ന നിത്യയുവാവായ ക്രിസ്തുവിന്റെ ജീവിക്കുന്ന സാക്ഷ്യമായിരുന്നു അദ്ദേഹം. ലോകയുവത്വം നെഞ്ചോടു ചേർത്ത രൂപം.അതുകൊണ്ടാണ് അവരെ നിത്യം പ്രചോദിപ്പിച്ച നേതാവിനെ ഒരു നോക്കുകാണാൻ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ അവർ മണിക്കൂറുകൾ കാത്തിരുന്നത്. നെഞ്ചുരുകി ഘോഷം മുഴക്കിയത്.

ജീവിതം ഒരു തീർഥാടനമെങ്കിൽ ലോകതീർഥാടനങ്ങളിലൂടെ ജീവിതങ്ങളെ യുവത്വമാക്കിയ, വെല്ലുവിളിച്ച നേതാവായിരുന്നു ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ. 104 ലോകയാത്രകൾ. ഇറ്റലിക്കകത്ത് മാത്രം 146 യാത്രകൾ. 1,246000 കിലോമീറ്റർ സഞ്ചരിച്ച അത്ഭുതം. 30 തവണ ലോകം ചുറ്റാൻ കഴിയുന്നത്ര ദുരമാണിത്. മൂന്നുതവണ ചന്ദ്രനിൽ പോയിവരാവുന്നത്ര ദൂരം. എത്രയോ ജീവിതങ്ങളിൽ സ്നേഹത്തിന്റെ ചാന്ദ്രവെട്ടം വീഴ്ത്താൻ ഈ യാത്രയിലൂടെ അദ്ദേഹത്തിനു കഴിഞ്ഞു. യുവാക്കളുടെ ഹൃദയങ്ങളിലേക്ക് അതിലും എത്രയോ അധികം ദൂരം അദ്ദേഹം സഞ്ചരിച്ചു. ചെന്നെത്തിയ ഒരോ ദേശത്തെയും മണ്ണിനെ അദ്ദേഹം മുത്തമിട്ടപ്പോൾ ആ ദേശത്തിന്റെ ആത്മാവ് ഒന്നായി അത് ഏറ്റുവാങ്ങുന്നു. അവിടുത്തെ മണ്ണും മനസ്സും അവിടുത്തെ വരവേൽക്കുന്നു. ഓരോ യാത്രയിലും അവിടുത്തെ യുവാക്കളോട് സംവദിക്കുവാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അങ്ങനെ നോക്കുമ്പോൾ ലോകത്ത് ഏറ്റവും അധികം യുവതിയുവാക്കളോട് സംവദിച്ച ലോക നേതാവും അദ്ദേഹമാകും.

സജീവമായ സമ്മേളനമാണ് യുവത്വത്തിന്റെ ലക്ഷണമെന്ന് അദ്ദേഹം വിശ്വസിച്ചു. ജീവിതം കൊണ്ടും തെളിയിച്ചു. ലോക യുവജന ദിനാഘോഷം എന്ന ആശയം അദ്ദേഹം നടപ്പാക്കി. അദ്ദേഹത്തിന്റെ പ്രബോധനങ്ങളിലെ വെല്ലുവിളികളെ, അതിലെ യുവചേതനയെല്ലാം അടുത്തറിയാൻ ഓരോ യുവജന ദിനാഘോഷവും മുഖാന്തിരങ്ങളായി. ഓരോ വർഷവും ഓരോ വെല്ലുവിളികൾ അദ്ദേഹം യുവത്വത്തിന് നൽകി. യുവത്വങ്ങളെ ആകർഷിക്കുവാൻ പ്രബോധനങ്ങളിൽ അദ്ദേഹം വെള്ളം ചേർത്തില്ലായെന്നതാണ് ഏറ്റവും



വലിയ പ്രത്യേകത. മറിച്ച് ജീവിത ദർശനങ്ങളുടെ വെളിച്ചത്തിലേക്ക് അവരെ കൈപിടിച്ചുയർത്തി. സ്വവർഗ്ഗാനുരാഗം, ഗർഭഛിദ്രം, വിവാഹേതര ബന്ധം, ജനന നിയന്ത്രണം തുടങ്ങിയ സുഖകരമായ കാര്യങ്ങളിൽ അദ്ദേഹം അസുഖകരമായ കടുത്ത യാഥാസ്ഥിതിക നിലപാടുകൾ എടുക്കുകയും ചെയ്തു. അതിന്റെ ശരികൾ യുവതയ്ക്ക് വെളിപ്പെടുത്തി കൊടുക്കുകയും ചെയ്തു.

വിശുദ്ധ കുർബാനയിൽ യേശുവിനെ കണ്ടെത്താൻ പഠിച്ചാൽ പാവപ്പെട്ട സഹോദരി സഹോദരന്മാരിൽ യേശുവിനെ കണ്ടെത്തുവാൻ കഴിയുമെന്ന് അദ്ദേഹം ലോകയുവത്വത്തോട് വിളിച്ച് പറഞ്ഞു. പാവപ്പെട്ടവരിൽ ക്രിസ്തുവിനെ കണ്ടെത്തിയ മദർ തെരേസയുടെ ജീവിതം കണ്ടുപഠിക്കുവാൻ 2004 ലെ ലോകയുവജന ദിനാഘോഷത്തിൽ അദ്ദേഹം ആഹ്വാനം ചെയ്തു. ദൈവീക അടയാളങ്ങൾ കാണാൻ ജാഗരൂകരായിരിക്കുന്നത് എങ്ങനെയെന്ന് പഠിക്കണമെന്ന് ഒരിക്കൽ അദ്ദേഹം യുവാക്കളോട് ആവശ്യപ്പെട്ടു. ജീവിതത്തിന്റെയും സ്നേഹത്തിന്റെയും പ്രവാചകരാകാൻ, ആഹ്ലാദത്തിന്റെ പ്രവാചകരാകാൻ അദ്ദേഹം അവരോട് ആവശ്യപ്പെട്ടു. ബത്‌ലഹേമിലേക്ക് വന്ന ജ്ഞാനികളെ പോലെ അറിയാത്ത വഴികളിലൂടെ ദൈവത്തെ നോക്കി സഞ്ചരിക്കാൻ അദ്ദേഹം പറഞ്ഞപ്പോൾ നിറഞ്ഞ മനസ്സോടെയാണ് യുവത്വം അത് സ്വീകരിച്ചത്. സ്നേഹപ്രചോദിതരായി യേശുവിനെ അനുഗമിക്കുവാനുള്ള സ്വാതന്ത്ര്യമാണ് യുവതി യുവാക്കളുടെ ജീവിതത്തിന്റെ പൊന്നെന്നും പ്രാർത്ഥനകളാണ് കുന്തിരിക്കമെന്നും ദൈവത്തോടുള്ള പൂർണ്ണമായ നന്ദിയാണ് മീറയെന്നും ഇവ മൂന്നും സമർപ്പിക്കണമെന്നും അദ്ദേഹം ആഹ്വാനം ചെയ്തു. യോഹന്നാൻ മാതാവിനെ സ്വീകരിച്ചതുപോലെ കന്യകമറിയത്തെ ജീവിതത്തിലേക്ക് സ്വീകരിക്കുവാൻ അദ്ദേഹം ഉദ്ബോധിപ്പിച്ചു. നമ്മുടെയുള്ളിൽ ക്രിസ്തുവിനെ രൂപപ്പെടുത്തുവാൻ ഇത് ഉപകരിക്കുമെന്ന് പറഞ്ഞപ്പോൾ യുവാക്കൾക്ക് അത് എളുപ്പം മനസ്സിലായി. പ്രബോധന വേളകളിൽ മലമുകളിൽ നിന്ന് ഇറങ്ങി വന്ന ക്രിസ്തുവിനെ പോലെ ഓരോ പ്രാവശ്യവും യുവതി യുവാക്കളോട് ഏറ്റവും അടുത്ത് വന്ന് സംസാരിക്കുവാൻ അദ്ദേഹം എപ്പോഴും ആഗ്രഹിച്ചു. പറയുന്ന വാക്കുകളോട് അദ്ദേഹം പുലർത്തിയ സത്യസന്ധത ലോകയുവതയെ അദ്ദേഹത്തോട് കൂടുതൽ അടുപ്പിച്ചു.

സാഹസികതയാണ് യുവത്വത്തിന്റെ പ്രധാന ലക്ഷണമെങ്കിൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പ അതിസാഹസികനായിരുന്നു. സഭയുടെ തെറ്റുകൾക്ക് മാപ്പ് അപേക്ഷിക്കുവാനുള്ള ചങ്കുറപ്പ് അദ്ദേഹം കാണിച്ചു. ഗലീലിയോ കല്ലെറിഞ്ഞതിലെ പാപത്തിന് അദ്ദേഹം ലോകസമക്ഷം പ്രായശ്ചിത്തം പറഞ്ഞു.സ്വയം എളിമപ്പെടുത്തിയതിലൂടെ അദ്ദേഹം യുവാക്ക ളുടെ മനസ്സിൽ വിശ്വത്തിനും മേലെ വളരുകയായിരുന്നു. അതേസമയം പ്രബോധനത്തിലെ അപ്രമാദിത്തത്തെ ചോദ്യം ചെയ്തവരെ സഭയിൽ നിന്നും നീക്കുവാനുള്ള ദൃഢനിശ്ചയവും അദ്ദേഹം കാണിച്ചു. ഖനി തൊഴിലാളിയായും രാസവസ്തു നിർമ്മാണ ശാലയിലും പ്രവർത്തിച്ചത് കൊണ്ടാണോ എന്നറിയില്ല മറ്റ് ആരെക്കാളും അദ്ദേഹത്തിന് യുവത്വത്തിന്റെ ഹൃദയാഴങ്ങൾ അറിയുവാൻ കഴിഞ്ഞിരുന്നു. അവരുടെ ജീവിതത്തിന്റെ രസതന്ത്രം മനസ്സിലാക്കിയിരുന്നു. അല്ല, യുവജനതയോടുള്ള അദ്ദേഹത്തിന്റെ അതിയായ സ്നേഹമാണ് ഇതിനെല്ലാം കാരണമെന്ന് നമുക്ക് മനസ്സിലാക്കാം.

അദ്ദേഹം ലോകത്തെ പലപ്പോഴും ഞെട്ടിച്ചു, അതിശയിപ്പിച്ചു, അത്ഭുത പരതന്ത്രരാക്കി. 1981 മെയ് 13 ന് ലോകം ശരിക്കും ഞെട്ടി. തുർക്കിക്കാരൻ മുഹമ്മദ് അലി അഗ്ക മാർപാപ്പയ്ക്ക് നേരെ നിറയൊഴിച്ചു. എന്നാൽ രണ്ട് വർഷത്തിന് ശേഷം അഗ്കയെ ഇറ്റാലിയൻ ജയിലിൽ പോയി കണ്ട് മാപ്പ് നൽകിയപ്പോൾ ലോകം അതിലേറെ ഞെട്ടി. 2005-ൽ അഗ്കയുടെ വാക്കുകൾ കേട്ടപ്പോഴും ലോകം ഉൾപുളകം കൊണ്ടു. എനിക്ക് എന്റെ ആത്മീയ സഹോദരനെ നഷ്ടമായെന്നാണ് മാർപാപ്പായുടെ വിയോഗം അറിഞ്ഞപ്പോൾ അഗ്ക പ്രതികരിച്ചത്. പക കൊണ്ട് തോക്ക് ചൂണ്ടിയ ആളെ പോലും സഹോദരനെന്ന് വിളിപ്പാൻ കഴിഞ്ഞ മാർപാപ്പായെ കണ്ട് യുവാക്കൾ ആവേശം കൊണ്ടില്ലെങ്കിലെ അത്ഭുതപ്പെടേണ്ടു. ആ ജീവിതം കണ്ട് അവർ പറഞ്ഞു ിതാണ് ശരിയായ ക്രിസ്തീയത, ശരിയായ യുവത്വം. അതുകൊണ്ടാണ് സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ അവർ തൊണ്ടപ്പൊട്ടി വിളിച്ചു പറഞ്ഞത് സാന്തോ സുബീത്തോ...സാന്തോ സുബീത്തോ........






# വൈകാരിക ആഹ്ലാദമല്ല സ്നേഹം

സിസ്റ്റർ ഹ്യുമിലീന S.I.C



വിദ്യാർത്ഥികളുടെ ഇടയിലെ പ്രേമബന്ധമാണ് ഇവിടെ പ്രതിപാദിക്കുന്നത്. പ്രേമിക്കുന്നത് അതിൽ ത്തന്നെ തെറ്റല്ല എന്ന് ആദ്യമെ പറഞ്ഞുക്കൊളളട്ടെ. സാഹചര്യങ്ങളെയും വ്യക്തിയെയും ആശ്രയിച്ചാണ് പ്രേമം നന്മയൊ തിന്മയൊ ആയിത്തീരുന്നത്. ഉദാ. ടി.വി കാണുന്നത്, അതിൽത്തന്നെ തിന്മയല്ല. പക്ഷേ ഒരു കുട്ടി ക്ലാസ് കട്ട് ചെയ്തു ടി.വി കണ്ടു വീട്ടിൽത്തന്നെ ഇരിക്കുന്നത് തെറ്റായിത്തീരുന്നു. കാരണം അതു ഉത്തരവാദിത്വ ലംഘനവും അലംഭാവവും ടി.വി യോടുള്ള അടിമത്വവും ആണ്.

ഒരു വിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം തന്റെ പ്രധാന ദൗത്യം പഠനം ആണ്. മനുഷ്യ ജീവിത്തിലെ അതിപ്രധാനവും ഉത്തരവാദിത്വപൂർണ്ണവുമായ കാലഘട്ടമാണിത്. ജീവിതത്തിന് അടിത്തറ ഇടുന്നത് ഈ കാലഘട്ടത്തിലാണ്. ഒരു വിദ്യാർത്ഥിയുടെ പഠനകാലത്തെ മികവ് അനുസരിച്ചാണല്ലൊ അവന്റെ ഭാവി ജീവിതം രൂപപ്പെടാൻ പോകുന്നത്. അതു കൊണ്ടാണ് ഇത് അതിപ്രധാന കാലഘട്ടമായി കണക്കാക്കപ്പെടുന്നത്. വലിയ കെട്ടിടം പണിയുമ്പോൾ കൂടുതൽ ആഴത്തിൽ അടിത്തറ ഇടുന്നില്ലേ? അടി സ്ഥാനത്തിന്റെ ഉറപ്പും ബലവും അനുസരിച്ച് മുക ളിലേക്ക് ഇഷ്ടംപോലെ പണിതുയർത്താം. പണി തുടങ്ങിയിട്ട് ആരും അടിസ്ഥാനം ഉറപ്പിക്കാൻ പരിശ്രമി ക്കുന്നില്ലല്ലോ.

ഒരു വിദ്യാർത്ഥിയുടെ കാര്യത്തിൽ നമുക്ക് ശ്രദ്ധ തിരിക്കാം. മുഴുവൻ കഴിവും ശ്രദ്ധയും ഉപയോഗിച്ച് ജിവിതമാകുന്ന കെട്ടിടത്തിന്റെ അടിത്തറ ബലമായി പണിയേണ്ട ഈ കാലഘട്ടത്തിൽ ഏകാഗ്രമായ പഠനത്തിന് പ്രണയബന്ധം തടസ്സം സൃഷ്ടിക്കുന്നു. പ്രണയം വിവാഹവുമായി ബന്ധപ്പെട്ടു കിടക്കുന്നു. വിവാഹത്തിലേക്കുള്ള ആകർഷണത്തിന്റെ ഭാഗമാണ് ഇത്. ഓരോന്നിനും അതാതിന്റേതായ പ്രായവും സമയവും ഉണ്ടല്ലോ. വിവാഹ സമയം ആകുമ്പോൾ അതെപ്പറ്റി ചിന്തിക്കുന്നതല്ലേ ഉത്തമം.

സമയമാകുന്നതിനു മുമ്പേ നിങ്ങൾ പ്രേമത്തെ തട്ടി ഉണർത്തരുതേ, ഇളക്കി വിടരുതെ എന്ന് മണവാളൻ പറയുന്ന ഒരു ഭാഗം ഉത്തമഗീതത്തിൽ നാം കാണുന്നുണ്ട്. ഒരു ചെടി വളരെ ചെറുപ്പത്തിലെ പുഷ്പ്പിക്കുകയോ കായ്ക്കുകയോ ചെയ്താൽ അധികം താമസിക്കാതെ അത് നശിച്ചു പോകുന്നതായി പ്രകൃതിയിൽത്തന്നെ നാം കാണുന്നുണ്ട്. അതുകൊണ്ട് വിവാഹ പ്രായം ആകുമ്പോൾ മാത്രം അതെപ്പറ്റി ചിന്തിക്കുകയല്ലെ ഉത്തമം. വിവാഹം എന്നത് വളരെ ഭാരമേറിയ ഒരു ഉത്തരവാദിത്വം ഏറ്റെടുക്കലാണ്. അതിനു പക്വത കൂടിയേ തീരു. പക്വത ആർജിക്കുന്നതു വരെ അതിനു വേണ്ടി കാത്തിരിക്കേണ്ടതുണ്ട്.

പ്രേമത്തിന് ഒരു ധാർമ്മിക വശം കൂടി ഉണ്ട്. വിവാഹം കൂടാതെ ഒരാളെ സ്വന്തമാക്കി വയ്ക്കാനുള്ള പ്രവണതയാണിത്. വിവാഹബന്ധത്തിലെന്നപോലെ ഒരാളെ സ്വന്തമാക്കി വയ്ക്കാനുള്ള പരിശ്രമം. ഒപ്പം മറ്റൊരു കാര്യം കൂടി അറിഞ്ഞിരിക്കുക. എന്നെപ്പോലെ തന്നെ മറ്റെ വ്യക്തിയും (പ്രേമിക്കപ്പെടുന്ന വ്യക്തി) തന്റെ ഭാവി ജീവിതത്തിനു അടിത്തറയിടുന്ന അതിപ്രധാന കാലഘട്ടമാണിത്. ഈ കാലഘട്ടത്തിൽ അവളുടെ (അവന്റ) ശ്രദ്ധയും ചിന്തയും എന്നിലേക്കാകർഷിച്ച് അവന്റെ ഭാവി തകർക്കുന്നത് പക്വതയല്ല, യഥാർത്ഥ

സ്നേഹത്തിന്റെ ലക്ഷണവുമല്ല. പ്രേമബന്ധത്തിൽ പ്രത്യേകിച്ച് പെൺകുട്ടികൾ ചെന്നുപെട്ടാൽ തന്റെ സൽപ്പേരിനു കളങ്കം ഉണ്ടാകും. വിവാഹ സാധ്യതകൾ തടസ്സപ്പെടും. മറ്റൊരാളിനെ പ്രേമിച്ചു നടന്ന പെൺകുട്ടിയെ വിവാഹം കഴിക്കാൻ ആരും തയ്യാറായില്ലെന്നു വരും. വിവാഹ ശേഷം പങ്കാളി ഇതെപറ്റി അറിഞ്ഞാൽ വിവാഹമോചനം വരെ നടക്കാനും സാധ്യതയുണ്ട്. വിവാഹത്തിൽ എത്തി ഫലമണിഞ്ഞ ചില പ്രണയങ്ങൾ കണ്ടേക്കാം. പക്ഷേ സങ്കല്പത്തിൽ ഉണ്ടായിരുന്ന ജീവിതവും യഥാർത്ഥ ജീവിതവും തമ്മിൽ പൊരുത്തപ്പെടാതെ സ്വപ്ന ജീവിതം തകരുന്നു..... ജീവിതം ദുഷ്ക്കരമായി അനുഭവപ്പെടുന്നു. ഇങ്ങനെയുള്ള എത്ര എത്ര വിവാഹ മോചനങ്ങൾ ഇന്ന് നടക്കുന്നു എന്ന് ഒരു നിമിഷം ചിന്തിക്കുക.

യുവതീ യുവാക്കൾ അറിഞ്ഞിരിക്കുക- ഇതര വർഗ്ഗത്തിലുള്ള ഒരാളുടെ സാമീപ്യം നൽകുന്ന വൈകാരിക ആഹ്ലാദമല്ല സ്നേഹം. ഇതിനെ പലരും ശാശ്വത സ്നേഹമായി തെറ്റിദ്ധരിച്ച് അബദ്ധത്തിൽ പെട്ടുപോകുന്നു. നല്ല ഒരു കുടുംബ ജീവിതത്തിന് കൗമാര പ്രണയങ്ങൾ തടസ്സമായിത്തീരും എന്നോർക്കുക. അനിയന്ത്രിതവും അതിരു കടന്നതുമായ സ്നേഹ ബന്ധത്തിലേക്ക് വഴിതെറ്റാൻ നമ്മുടെ സൗഹൃദങ്ങളെ അനുവദിക്കാതിരിക്കാൻ ശ്രദ്ധിക്കുക.

പ്രേമബന്ധത്തിലൂടെ എന്റെ ആത്മീയ ജീവിതത്തിലും മറ്റ് സാമൂഹിക ബന്ധങ്ങളിലും പഠനത്തിലും വളർച്ചയാണോ തകർച്ചയാണോ ഉണ്ടായതെന്ന് സ്വയം ചോദിച്ചാൽ കിട്ടുന്ന ഉത്തരം- എല്ലാം തന്നെ തകരാറിലായി എന്നായിരിക്കും. നമുക്ക് ഇപ്പോൾ തന്നെ ഒരു തീരുമാനമെടുക്കാം...... ഉത്തമ സൗഹൃദങ്ങൾ മാത്രം കെട്ടിപ്പടുക്കും, അലസത ഒഴിവാക്കി കഠിനാദ്ധ്വാനം ശീലമാക്കും. ചിട്ടയായ ഒരു ജീവിതം പ്രാർത്ഥനാ പൂർവ്വം പരിശീലിക്കും- ഉപരിപ്ലവമായ പ്രേമചിന്തകൾക്ക് മനസ്സിൽ ഇടം കൊടുക്കാതിരിക്കും .

ഇനി മറ്റൊരു ചിന്തയിലേക്ക് കടക്കാം. വിവാഹിതരായ ഭാര്യാഭർത്താക്കൻമാർക്ക് ഈ പ്രേമ രോഗം ഉണ്ടാകുമോ? ഉണ്ടാകും എന്നതിന്റെ തെളിവല്ലെ കാമുകനോടു കൂട്ടുപിടിച്ച് സ്വന്തം ഭർത്താവിനെ കൊല ചെയ്യുന്ന (മറിച്ചും) ഇന്നു നടക്കുന്ന എത്ര എത്ര സംഭവങ്ങൾ. വിവാഹം കഴിഞ്ഞ് ഏതാനും നാൾ കഴിയുമ്പോൾ സ്വന്തം ഭർത്താവിനെ (ഭാര്യയെ) ഒന്നു മാറിയാൽ കൊള്ളാം എന്ന ചിന്തയല്ലേ ഇവരെ ഈ ക്രൂരതയ്ക്ക് പ്രേരിപ്പിക്കുന്നത്. ആയുഷ്പര്യന്തം സുഖത്തിലും ദു:ഖത്തിലും ഭാര്യാ ഭർത്താക്കൻമാരായി ജീവിച്ചുകൊള്ളാമെന്നു നൂറുക്കണക്കിനു ബന്ധുമിത്രാദികളെ സാക്ഷി നിർത്തി, ഒരു വൈദികന്റെ മുമ്പിൽ നിന്നുകൊണ്ട് ദൈവത്തോട് ചെയ്ത വാഗ്ദാനം എത്ര ലാഘവത്തോടെ ഇവിടെ ലംഘിക്കപ്പെടുന്നു. പ്രിയ സഹോദരാ, സഹോദരീ നമ്മെ അതീവ സ്നേഹിക്കുന്ന ദൈവം വിളിക്കുമ്പോഴെല്ലാം നമുക്ക് സമീപസ്ഥനാകുന്ന ദൈവം നമ്മുടെ നന്മയ്ക്കും സുരക്ഷയ്ക്കുമായി സ്വന്തം കൈപ്പടയിൽ എഴുതിതന്ന പത്തു പ്രമാണങ്ങളിൽ എത്ര പ്രമാണങ്ങളാണ് ഒരേ സമയം നീ ലംഘിക്കുന്നതെന്നറിയില്ലേ? നൈമിഷിക സുഖത്തിന്റെ പിന്നാലെ പരക്കം പായുന്ന നിങ്ങൾ അറിഞ്ഞിരിക്കുക ഈ സുഖത്തിന്റെ പിന്നിൽ മറഞ്ഞിരിക്കുന്ന പാപം നിസ്സാരമല്ലെന്ന്.

വിശുദ്ധ പൗലോസ് ശ്ലീഹ ഇപ്രകാരം നമ്മെ ഓർമപ്പെടുത്തുന്നു- വ്യഭിചാരം, അശുദ്ധി, ദുർവൃത്തി.... എന്നിവയിൽ ഏർപ്പെടുന്നവർ ദൈവരാജ്യംഅവകാശപ്പെടുത്തുകയില്ലെന്ന് നിങ്ങൾക്ക് താക്കീത് നൽകിക്കൊണ്ട് ഞാൻ വീണ്ടും പറയുന്നു.

ഈ തിരുവചനം നമുക്ക് ഹൃദയത്തിൽ കാത്തു സൂക്ഷിക്കാം.



RNI Licence No. 5675/1960
Postal Reg. No. KL/TV(N)284/2012-14
Date of Publication 27-3-2014 Posting Date 28, 29 of every month

**Christavakahalam Monthly June 2014**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com